


# മലങ്കരസഭ

## മാസിക



Christ

is

risen !

1986
ഏപ്രിൽ
ലക്കം 4
പുസ്തകം 41





കാൻറർബറി ആർച്ചുബിഷപ്പ് റോബർട്ട് കെന്നഡി റൺസി
പ. കാതോലിക്കാ ബാവായെ സന്ദർശിച്ചപ്പോൾ.

## ആനുകാലികം

## ജയൻ






# മലങ്കരസഭ

ഓർത്തഡോക്സ് സഭയുടെ മുഖപത്രം

5-4-1986


## ഈ ലക്കത്തിൽ




EDITORIAL BOARD

H. H. The Catholicos of the East (President)
H. G. Geevarghese Mar Osthathios Metropolitan (Vice President)
H. G. Paulose Mar Melitius Episcopa
Rev. Dr. V. C. Samuel
Rev. Fr. T. J. Joshua
Rev. Fr. Jacob Kurian
Rev. Fr. Lazarus O. I. C.
Dr. Samuel Chandanappally
Prof: C. J. Mannummood
Mr. Abraham Zacharia
Mr. Mathew Sankarathil
Mr. O. A. Mathew
Very Rev. Dr. N. J. Thomas-Ramban (Chief Editor)
Rev. Fr. T. G. Zacharia (Manager)


# ഈസ്റ്റർ സന്ദേശം

[ പ. കാതോലിക്കാബാവാ തിരുമനസ്സുകൊണ്ട് ഈ വർഷം ഈസ്റ്റർദിനത്തിൽ ദൂരദർശനിൽക്കൂടി നല്കിയ സന്ദേശം ]

സ്നേഹനിധികളായ വാത്സല്യമക്കളെ,

'നാം യെറുശലേമിലേക്കു പോകുന്നു. അവിടെ മനുഷ്യപുത്രൻ മഹാപുരോഹിതന്മാർക്കും ശാസ്ത്രിമാർക്കും ഏല്പിക്കപ്പെടും. അവർ അവനെ മരണശിക്ഷ കല്പിച്ച് പരിഹസിക്കുവാനും ക്രൂശിക്കുവാനും ജാതികൾക്ക് ഏല്പിക്കും. എന്നാൽ മൂന്നാം നാൾ അവൻ ഉയിർത്തെഴുന്നേൽക്കും'.

ഇപ്രകാരം 3 പ്രാവശ്യം നമ്മുടെ കർത്താവു തന്റെ ശിഷ്യന്മാരോടു അരുളിച്ചെയ്തതായി സുവിശേഷങ്ങളിൽ കാണുന്നു. യേശുതമ്പുരാൻ മുമ്പുകൂട്ടി പറഞ്ഞതുപോലെ പീഡാനുഭവാഴ്ചയിലെ സംഭവങ്ങൾ, കർത്താവിന്റെ അറസ്റ്റ്, ന്യായവിസ്താരം, കുരിശിൽതറപ്പ്, മരണം, കബറടക്കം എന്നിവയെല്ലാം സംഭവിച്ചു.

ഈസ്റ്റർ ഞായറാഴ്ച വെളുപ്പിനു കല്ലറ സന്ദർശിച്ച മഗ്ദലനമറിയാമും യാക്കോബിന്റെ അമ്മ മറിയാമും, ശലോമിയും കണ്ടത് ശവക്കല്ലറയുടെ വാതിൽ മൂടിയിരുന്ന വലിയ കല്ല് നീക്കിയിരിക്കുന്നതും, അതിനുള്ളിൽ രണ്ടു ദൂതന്മാർ ഇരിക്കുന്നതുമാണ്. കർത്താവിന്റെ ശരീരം അവർ അതിൽ കണ്ടില്ല. ദൂതൻ അവരോട് 'നിങ്ങൾ ജീവനുള്ളവനെ മരിച്ചവരുടെ ഇടയിൽ അന്വേഷിക്കുന്നുവോ, അവൻ ഇവിടെ ഇല്ല അവൻ ഉയിർത്തെഴുന്നേററു. അവർ ശിഷ്യന്മാരെ അറിയിക്കുവാനായി മടങ്ങിയപ്പോൾ കർത്താവ് തന്നെ അവർക്കു പ്രത്യക്ഷപ്പെട്ടു, അവരോട് 'ഭയപ്പെടേണ്ട, ഞാൻ ഉയിർത്തെഴുന്നേററ വിവരം എന്റെ സഹോദരന്മാരായ ശിഷ്യന്മാരെ പോയി അറിയിക്കുക' എന്നു പറഞ്ഞു. പിന്നീടും നാല്പതു ദിവസത്തോളം താൻ അവർക്ക് പല അവസരങ്ങളിലായി പ്രത്യക്ഷപ്പെടുകയും അവരോട് സംസാരിക്കുകയും അവരോടൊന്നിച്ച് ഭക്ഷണം കഴിക്കുകയും ചെയ്തു. എല്ലാവരേയും കാണുമ്പോൾ 'നിങ്ങൾക്ക് സമാധാനം' എന്ന് കർത്താവ് ആവർത്തിച്ചു പറയുകയും ചെയ്തിരുന്നു.

# പരിശുദ്ധ എപ്പിസ്ക്കോപ്പൽ സുന്നഹദോസ്

കോട്ടയം—പഴയസെമിനാരിയിലെ സോഫിയാ സെൻററിൽ ഫെബ്രുവരി 16 മുതൽ 22 വരെ സമ്മേളിച്ച മലങ്കരസഭയുടെ പരിശുദ്ധ എപ്പിസ്ക്കോപ്പൽ സുന്നഹദോസ് വട്ടശേരിൽ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ ഓർമ്മപ്പെരുന്നാളിനോടുകൂടി സമാപിച്ചു.

യോഗത്തിൽ പ. ബസേലിയോസ് മാർത്തോമ്മാ മത്ത്യൂസ് പ്രഥമൻ കാതോലിക്കാ ബാവാ തിരുമനസ്സുകൊണ്ട് അദ്ധ്യക്ഷത വഹിച്ചു.

സഭാംഗങ്ങളുടെ ആത്മീയ നവോത്ഥാനത്തിനായി ഇടവകകൾതോറും സുവിശേഷസംഘങ്ങൾ ആരംഭിക്കുന്നതിന് യോഗം തീരുമാനിച്ച് നിയമാവലി പാസ്സാക്കി.

12 വയസ്സു പൂർത്തിയാക്കിയ കുട്ടികൾക്ക് ആദ്യ കുമ്പസാരവും സഭാ പ്രതിഷ്ഠയും നടത്തുന്നതിനുള്ള ക്രമം പ. സുന്നഹദോസ് അംഗീകരിച്ചു.

ബാലസമാജത്തിൻെറ പുതിയ പ്രസിഡൻറായി ചെങ്ങന്നൂർ ഇടവകയുടെ തോമസ് മാർ അത്താനാസ്യോസ് എപ്പിസ്ക്കോപ്പായെ യോഗം തെരഞ്ഞെടുത്തു.

സണ്ടേസ്ക്കൂൾ കുട്ടികൾക്ക് ആവശ്യമായ ഇംഗ്ലീഷ് പാഠപുസ്തകങ്ങൾ തയ്യാറാക്കി അച്ചടിപ്പിക്കുവാൻ മാത്യൂസ് മാർ ബർന്നബാസ് (കൺവീനർ) തോമസ് മാർ അത്താനാസ്യോസ്, ഗീവറുഗീസ് മാർ ഈവാനിയോസ് (അംഗങ്ങൾ) എന്നിവരെ യോഗം ചുമതലപ്പെടുത്തി.

സഭാവക ബി. ഷെഡ്യൂളിൽപ്പെട്ട പരുമല സെമിനാരി, ഓർത്തഡോക്സ് വൈദിക സെമിനാരി, പരുമല ആസ്പത്രി, കാതോലിക്കേററ് അരമന, സണ്ടേസ്ക്കൂൾ അസോസ്യേഷൻ, മലങ്കരസഭാ പബ്ളിക്കേഷൻസ്, വിദ്യാർത്ഥിപ്രസ്ഥാനം, കാതോലിക്കേററ് & എം. ഡി. സ്കൂൾസ്, മർത്തമറിയം സമാജം, ബാലികാബാലസമാജങ്ങൾ, യുവജനപ്രസ്ഥാനം, സ്ളീബാദാസസമൂഹം, ഭിലായ് മിഷൻ, പുതുപ്പള്ളി ആസ്പത്രി, സെ. പോൾസ് മിഷൻ സെൻറർ മുതലായ സ്ഥാപനങ്ങളുടെയും സംഘടനകളുടെയും പ്രസ്ഥാനങ്ങളുടെയും 1986—87 ലേക്കുള്ള ബഡ്ജററ് യോഗം പാസ്സാക്കി.

സഭാ വർക്കിംഗ് കമ്മററിയിലേക്ക് സുന്നഹദോസ് പ്രതിനിധിയായി നിയുക്ത കാതോലിക്കാ മാത്യൂസ് മാർ കൂറിലോസ് മെത്രാപ്പോലീത്തായെ യോഗം തെരഞ്ഞെടുത്തു.

സണ്ടേസ്ക്കൂൾ അസോസ്യേഷൻെറ ഡയറക്ടർ ജനറലായി സി. വി. ജോർജ് കോറെപ്പിസ്ക്കോപ്പായെയും പബ്ളിക്കേഷൻ മാനേജരായി ഫാ. റി. ജി. സഖറിയായെയും അടുത്ത മൂന്നു വർഷത്തേക്കുകൂടി നിയമിക്കുന്നതിന് സുന്നഹദോസ് നിശ്ചയിച്ചു.

---

'ഭയപ്പെടേണ്ട, നിങ്ങൾക്ക് സമാധാനം, ഞാൻ നിങ്ങളോടുകൂടി എന്നാളും ഇരിക്കും, മുതലായ തൻെറ പുനരുത്ഥാനശേഷമുള്ള വചനങ്ങൾ ക്രിസ്തീയസഭയ്ക്ക് എന്നും താങ്ങും തുണയുമായി നിലനിൽക്കുന്നു. ക്രിസ്തീയസഭയ്ക്കു മാത്രമല്ല, ലോകം മുഴുവനുമുള്ളതാണ് ഈ വാഗ്ദത്തം.

നാമെല്ലാവരും ഇന്ന് മരണത്തിൻെറയും ഭീതിയുടെയും ഭീഷണികളുടെയും നിഴലിലാണ് ജീവിക്കുന്നത്. മാരകമായ രോഗങ്ങളും, ദാരിദ്ര്യവും, സ്നേഹമില്ലായ്മയും മനുഷ്യരെ ഭയപ്പെടുത്തികൊണ്ടിരിക്കുന്നു. യുദ്ധഭീഷണികൾ ലോകമെങ്ങും നിറഞ്ഞുനിൽക്കുന്നു. സമൂഹത്തിൻെറ എല്ലാ മേഖലകളിലും അസത്യവും അനീതിയും നടമാടുന്നു ഇവയ്ക്കുള്ള പരിഹാരം ഉയിർത്തെഴുന്നേററവനായ ക്രിസ്തു നമുക്കു പ്രദാനം ചെയ്യും. ക്രിസ്തുവിൻെറ വാക്കുകൾ നമുക്കു ധൈര്യവും പ്രത്യാശയും നല്കുന്നവയാണ്.

'ഭയപ്പെടേണ്ട, നിങ്ങൾക്ക് സമാധാനം' ലോകാവസാനത്തോളം ഞാൻ നിങ്ങളോടുകൂടെ ഉണ്ട്. ഉയിർത്തെഴുന്നേററവനായ ക്രിസ്തുവിൻെറ ഈ വാക്കുകൾ ഇന്നും അനേകായിരങ്ങൾക്ക് ആശ്വാസവും ധൈര്യവും നൽകുന്നു. ലോകമെമ്പാടും മഹത്വകരമായ ഉയിർപ്പുപെരുനാൾ ആഘോഷിക്കുന്ന ഈ അവസരത്തിൽ നിങ്ങൾക്കെല്ലാവർക്കും പ്രകാശപൂർണ്ണവും സന്തോഷപ്രദവുമായ ഈസ്ററർ മംഗളങ്ങൾ.

ദൈവം നിങ്ങളെ എല്ലാവരേയും അനുഗ്രഹിക്കട്ടെ.




# അങ്ങനെ വിശ്വസിപ്പാൻ എന്നെക്കൊണ്ടാവില്ല

## ഫാദർ ലാസ്സറസ് ഓ. ഐ. സി.

തുടർച്ചയായി ഉപവസിക്കുകയും പ്രാർത്ഥിക്കുകയും ചെയ്യുന്ന ഒരു മനുഷ്യൻ ഇതാ. അവൻ കേവലം അപ്പം മാത്രം തിന്നുന്നു. വെള്ളം കുടിക്കുകയും ചെയ്യുന്നു. ചൂടുകാലത്തും തണുപ്പുകാലത്തും ഒരേ ഒരു വസ്ത്രം ധരിക്കുന്നു. അവൻ ആരോടും ഒന്നും വാങ്ങുകയില്ല, എല്ലാവർക്കും ധാരാളമായി കൊടുക്കുന്നു.''

20 നൂററാണ്ടുകൾക്കു മുമ്പ് ഇന്ത്യൻ മണ്ണിൽ കാലുകുത്തിയ ഒരു പരദേശി–സന്യാസിയെ ഭാരതത്തിന്റെ മക്കൾ അവരുടെ രാജാവിനു പരിചയപ്പെടുത്തിക്കൊടുത്ത വാക്കുകളാണ് മുകളിൽ ഉദ്ധരിച്ചിരിക്കുന്നത്. ആ സന്യാസിയുടെ വാക്കുകളാണ് ഈ ധ്യാനത്തിന്റെ തലവാചകമായി ഞാൻ രേഖപ്പെടുത്തിയിരിക്കുന്നത്; ''അങ്ങനെ വിശ്വസിപ്പാൻ എന്നെക്കൊണ്ടാവില്ല, കാണാതെയും തൊടാതെയും കണ്ണുംപൂട്ടി അങ്ങു വിശ്വസിപ്പാൻ എന്നെക്കൊണ്ടാവില്ല. എന്റെ ഗുരുവിന്റെ ആണിയടിച്ചു കയററിയ വടുക്കളിൽ ഞാൻ തൊടുകയും കുന്തത്താൽ കുത്തിത്തുറക്കപ്പെട്ട പാർശ്വവിലാവിൽ വിരൽ ഒന്നു കടത്തുകയും ചെയ്യാതെ ഞാൻ വിശ്വസിക്കുകയില്ല'' എന്ന് അദ്ദേഹം തുറന്നുപറഞ്ഞു. അദ്ദേഹത്തിന്റെ ഉററ സ്നേഹിതനായ യോഹന്നാൻ ശ്ലീഹാ ആ സംഭവം ഹൃദയസ്പർശകമായ ഭാഷയിൽ തന്റെ സുവിശേഷം 20-ാം അദ്ധ്യായം 19 മുതലുള്ള വാക്യങ്ങളിൽ രേഖപ്പെടുത്തിയിരിക്കുന്നതാണ് ഈ മാസത്തെ ആദ്യ ഞായറാഴ്ചയിൽ (പുതുഞായറാഴ്ച) നമ്മുടെ സഭ ചിന്തിക്കുന്നത്. ഈ ഭാരതമണ്ണിൽ കാലുകുത്തിയ ആ പരദേശ സന്യാസി ആരാണെന്നല്ലേ? മററാരുമല്ല, യഹൂദ്യാദേശത്തിൽ യഹൂദഗോത്രത്തിൽ യൂദായിൽ പിറന്ന യഹൂദാ എന്നു പേരുള്ളവൻ, ഇരട്ട എന്നർത്ഥമുള്ള ദിദിമോസ് എന്നും തോമസ് എന്നും സ്നേഹിതർ വിളിച്ചിരുന്നവൻ, ചുടുരക്തം ചിന്തി ഭാരതസഭയെ തന്റെ ഗുരുവിനുവേണ്ടി സമ്പാദിച്ച നമ്മുടെ പിതാവ് മാർത്തോമ്മാശ്ലീഹാ തന്നെ.

വി. യോഹന്നാൻ ശ്ലീഹാ മാത്രമേ മാർത്തോമ്മാശ്ലീഹായെപ്പററി എന്തെങ്കിലും രേഖപ്പെടുത്തിയിട്ടുള്ളു: അതും കേവലം ചെറിയ നാലു സംഭവങ്ങളിൽ മാത്രം. പക്ഷെ നമ്മുടെ പിതാവിന്റെ അത്യുജ്ജ്വലമായ വ്യക്തിപ്രഭാവത്തെ അതിശക്തമായ ഭാഷയിൽ ഈ നാലു വേദഭാഗങ്ങളിൽകൂടി അനാവരണം ചെയ്യാൻ വി. യോഹന്നാൻ ശ്ലീഹായ്ക്കു കഴിഞ്ഞിട്ടുണ്ട്. അവയിൽ ഒന്നാണ് സംശയാലുവായിത്തീർന്ന തോമ്മാശ്ലീഹായുടെ കഥ; മററു ശിഷ്യന്മാർ ഉയിർത്തെഴുന്നേററ ഗുരുവിനെ കണ്ട കാര്യം വിവരിച്ചപ്പോൾ അതു വിശ്വസിക്കാൻ കൂട്ടാക്കാതിരുന്ന തോമ്മാശ്ലീഹായുടെ കഥ.

---

കാന്റർബറി ആർച്ച് ബിഷോപ്പ് റോബർട്ട് റൺസെയിക്കും അഖിലലോക സഭാ കൗൺസിൽ ജനറൽ സെക്രട്ടറി മി. എമിലിയോ കാസ്ട്രോയിക്കും സുന്നഹദോസ് ഒരു സ്വീകരണസല്ക്കാരം നൽകി. പ്രശസ്താഥിതികൾ പ. കാതോലിക്കാബാവാ തിരുമേനിയുമായും, സുന്നഹദോസിലുള്ള മററു തിരുമേനിമാരുമായും സംഭാഷണം നടത്തി. തദവസരത്തിൽ ആഫ്രിക്കയിൽ വരൾച്ചമൂലമുണ്ടായ ദുരിതാശ്വാസപ്രവർത്തനങ്ങൾക്കായി മലങ്കര ഓർത്തഡോക്സ് സഭ പിരിച്ച തുകയിൽ ഒരുലക്ഷം രൂപാ ടാൻസിയായിലെ ദുരിതാശ്വാസപ്രവർത്തനങ്ങൾക്കായി മി. എമിലിയോ കാസ്ട്രോയെ പ. കാതോലിക്കാബാവാ തിരുമേനി ഏല്പിച്ചു.

ഡോ. പൗലൂസ് മാർ ഗ്രീഗോറിയോസ്, തോമസ് മാർ തീമോത്തിയോസ് എന്നീ മെത്രാപ്പോലീത്താമാർ യോഗദിവസങ്ങളിൽ ധ്യാനപ്രസംഗങ്ങൾ നടത്തി.

അമേരിക്കയിലുള്ള തോമസ് മാർ മക്കാറിയോസ് മെത്രാപ്പോലീത്താ ഒഴികെയുള്ള എല്ലാ മെത്രാപ്പോലീത്താമാരും സുന്നഹദോസിൽ സംബന്ധിച്ചു.



വി. യോഹ. 20:19 മുതൽ ഉള്ള ഭാഗം വായിക്കുക.

കുരിശിനുമേൽ തന്റെ ഗുരു അസ്തമിക്കുന്നതു കണ്ടപ്പോൾ മറ്റു ശിഷ്യന്മാരെപ്പോലെ തോമ്മാശ്ലീഹായും താങ്ങാനാവാത്ത കദനഭാരത്താൽ വ്യാകുലപ്പെട്ടു. എന്നാലും മറ്റു ശിഷ്യന്മാർക്ക് ലഭിച്ച പരമഭാഗ്യത്തിന് താനും തുല്യയോഗ്യനാകയാൽ അതു ലഭിക്കുന്നതുവരെ, ആ ശുഭവാർത്ത വിശ്വസിപ്പാൻ അദ്ദേഹം തയ്യാറായില്ല. ഗുരുവിന്റെ സുന്ദരരൂപം കാണുവാനും ആ പൂമേനിയിൽ സ്പർശിക്കുവാനുമുള്ള അവകാശം തനിക്കുമുണ്ട്. ആ ആണിപ്പഴുതുകളെ തഴുകുവാനും രക്തം വാർന്നൊലിച്ച കുന്തപ്പഴുതിൽ ഓമനിക്കുവാനും തനിക്കും അവകാശമുണ്ട്. ആ അവകാശം ലഭിക്കുംവരെ വിശ്വസിപ്പാൻ തോമ്മാശ്ലീഹാ കൂട്ടാക്കിയില്ല. വ്യക്തിപരമായ അനുഭവത്തിലൂടെ കടഞ്ഞെടുത്ത ശുദ്ധമായ വിശ്വാസത്തിനായിരുന്നു ശ്ലീഹാ പ്രാധാന്യം നൽകിയത്. മറ്റുള്ളവരുടെ മതാനുഭവത്തിൽ സ്വന്തം വിശ്വാസം കെട്ടിപ്പടുക്കാൻ തോമസ് തയ്യാറായില്ല. നമ്മുടെ മതവിശ്വാസത്തിലും ഇതല്ലേ ആദരണീയം?

## 1) Jesus blames no man for wanting to be sure. (ഞാൻ വിശ്വസിക്കുകയില്ല എന്ന് അവൻ അവരോടു പറഞ്ഞു. 20:25)

തോമ്മാശ്ലീഹായുടെ സംശയത്തിൽ കർത്താവ് അവനെ കുറ്റപ്പെടുത്തുന്നില്ല. സംശയത്തിന്റെ മണലാരണ്യത്തിലൂടെ നീന്തിക്കയറുന്ന തോമസ് ആയിരിക്കും ലോകത്തിലേക്കും വിശ്വാസധീരനായിത്തീരുക എന്ന് കർത്താവിനറിയാമായിരുന്നു. "നിനക്കു ഒരു സംശയം ഉണ്ടാവരുത്" എന്ന് കർത്താവ് ആരോടും പറകയില്ല, പ്രത്യുത, "നിനക്ക് ഉറപ്പില്ലാത്ത ഒരു വിശ്വാസപാത നീ പിൻപറ്റരുത്, ഉറപ്പുണ്ടാകുന്നതുവരെ അതിനുവേണ്ടി യുദ്ധം ചെയ്യുക" എന്നായിരിക്കും കർത്താവ് കല്പിക്കുക. തോമ്മാശ്ലീഹായ്ക്കുറപ്പുണ്ടായത് ഒരു വിശ്വാസപ്രമാണത്തിന്റെ ബുദ്ധിപരമായ ഗ്രഹണത കൊണ്ടല്ല, പിന്നെയോ യേശുതമ്പുരാന്റെ സാന്നിദ്ധ്യത്തെ അനുഭവത്തിലൂടെ രുചിച്ചറിഞ്ഞതിലൂടെയാണ്. തോമ്മാശ്ലീഹാ ഉറപ്പുള്ളവനായത് യേശുവിനെപ്പറ്റി അറിഞ്ഞതുകൊണ്ടല്ല, യേശുവിനെത്തന്നെ അറിഞ്ഞതുകൊണ്ടാണ്. സംശയത്തിന്റെ നീർച്ചുഴലിയിലൂടെ നീന്തിത്തുടിച്ച്, യേശുവിന്റെ സ്നേഹത്തെ രുചിച്ചറിഞ്ഞ് അവനെ എന്റെ കർത്താവേ! എന്നു വിളിക്കാൻ തക്കവണ്ണം നമുക്കും അവനെ അനുഭവത്തിലറിയാൻ കൃപ നല്കണമെ എന്നു പ്രാർത്ഥിക്കാം. അതിനു മുമ്പ് സംശയപ്പാറയിൽ നമ്മുടെ കപ്പൽ ഇടിച്ചു മുങ്ങിപ്പോകാതിരിക്കട്ടെ.

## 2) Certainty is most likely to a man in the fellowship of believers ("എട്ടു ദിവസം കഴിഞ്ഞ് ശിഷ്യന്മാർ പിന്നെയും അകത്തുകൂടിയിരിക്കുമ്പോൾ തോമസും ഉണ്ടായിരുന്നു". 20:26)

അവൻ കൂട്ടുശിഷ്യന്മാരുടെ സംഘത്തിൽ വന്നപ്പോൾ യേശുവിനെ പ്രാപിച്ചു. അതുപോലെ കർത്താവിനെ ദർശിക്കുന്നതിന് വി. ഓർത്തഡോക്സ് സഭയുടെ എല്ലാ പ്രാർത്ഥനാക്രമങ്ങളിലും ആരാധനാകേന്ദ്രമായ വി. കുർബാനയിലും വിശുദ്ധന്മാരോടുള്ള സംസർഗ്ഗത്തിനുള്ള അവസരം ക്രമീകരിച്ചിരിക്കുന്നു. വി. മാതാവ്, പരിശുദ്ധന്മാർ, നമ്മുടെ പ്രത്യേക കാവൽ പരിശുദ്ധൻ, സഹദേന്മാർ, മരിച്ചുപോയ വിശ്വാസികൾ തുടങ്ങി സാക്ഷികളുടെ ഒരു വലിയ സമൂഹത്തോടൊരുമിച്ചത്രേ നാം പ്രാർത്ഥിക്കുന്നത്. വിശ്വാസികളുടെ ഈ വലിയ കൂട്ടുകുടുംബത്തിൽ

(ശേഷം 34-ാം പേജിൽ)

മലങ്കര മംഗള മഞ്ജരി

പരിശുദ്ധ കാതോലിക്കാബാവാ മാർ തോമ്മാ മാത്യൂസ് പ്രഥമൻ തിരുമേനിയുടെ 80-ാം ജന്മദിന മംഗളോപഹാരമായ മലങ്കര മംഗള മഞ്ജരി അച്ചടി പുരോഗമിക്കുന്നു. മലങ്കര സഭയിലെ അഭിവന്ദ്യ മെത്രാപ്പോലീത്തമാർ, മഹാകവി മാത്തൻ തരകൻ, മഹാകവി പാലാ, ഡോ. കെ. എം. തരകൻ, ഡോ. സാമുവേൽ ചന്ദനപ്പള്ളി, ഡോ. കെ. വി. ഈപ്പൻ, പ്രൊഫ. കെ. എം. കുറിയാക്കോസ്, റവ. ഡോ. കെ. എം. ജോർജ് തുടങ്ങിയ ഒട്ടേറെ ലേഖകന്മാരെ അണിനിരത്തിക്കൊണ്ടും മെയ് മാസത്തിൽ മഞ്ജരി പ്രസിദ്ധീകരിക്കും. വില Rs. 30.

ഏപ്രിൽ മുപ്പതുവരെ Rs. 20 മാത്രം അയയ്ക്കുക. 6 കോപ്പിക്ക് Rs. 100.

മാനേജർ, മലങ്കര മംഗള മഞ്ജരി, അശ്വതി പ്രസ്, മണർകാട്, കോട്ടയം, കേരള—686 019 എന്ന വിലാസത്തിൽ കോപ്പികൾക്ക് ആവശ്യപ്പെടുക.

## മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്കു്



Mrs. K. Mathews, Bombay

## മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്



താമസിച്ചതിനു ക്ഷമാപണം

**Susamma, Vavachen, Sunil & Sibi**

**അനുസ്മരണകൾ:**



# പുത്തൻകാവിൽ കൊച്ചുതിരുമേനി

## ഓർമ്മ ഏപ്രിൽ 17

ഫാ. എ. എം. വർഗീസ് ബി എ., പന്തളം

35 വർഷങ്ങൾക്കു മുമ്പ് ജീവിച്ചിരുന്ന 'പുത്തൻകാവിൽ കൊച്ചുതിരുമേനി' എന്ന് കേരളത്തിലങ്ങോളമിങ്ങോളം അറിയപ്പെട്ടിരുന്ന ഗീവർഗീസ് മാർ പീലക്സീനോസ് മെത്രാപ്പോലീത്തായോടുകൂടി ദീർഘകാലം സഹവസിച്ചിട്ടുള്ള ലേഖകൻ തിരുമേനിയെപ്പററിയുള്ള മധുര സ്മരണകൾ പുത്തൻതലമുറയ്ക്ക് കാഴ്ചവയ്ക്കുകയാണ് ഈ ലേഖനത്തിൽകൂടെ.

(പത്രാധിപർ)

## 1. ആകാരഭംഗി

കൊച്ചുതിരുമേനിയെ ആകപ്പാടെ ഒന്നു വർണ്ണിക്കുവാൻ സാധാരണ ഭാവനയ്ക്ക് സാദ്ധ്യമല്ല. തിരുമേനി അടിമുടി ഒരു കവിതയും കാവ്യവുമായിരുന്നു. താളുകൾ മറിക്കുമ്പോൾ താളാത്മകചലനങ്ങൾ സൃഷ്ടിക്കുന്ന ഉത്തമ കാവ്യശില്പമായിരുന്നു. ആദ്യവീക്ഷണത്തിൽത്തന്നെ ആരെയും ആകർഷിക്കുന്ന ആകാരഭംഗി. സത്വരശ്രദ്ധ പിടിച്ചുപററുന്ന ഉയരമോ വണ്ണമോ നിറമോ മീശയോ ഒന്നും അതിൽ ഉണ്ടായിരുന്നില്ല. ആനച്ചന്തം എന്ന് വിശേഷിപ്പിക്കാറുള്ളതുപോലെ; എല്ലാംകൂടി ആ ആകാരത്തെ ആകമാനം സുന്ദരമാക്കി. അംശവസ്ത്രങ്ങൾ ധരിച്ചുകഴിഞ്ഞാൽ അംശുമാനെപ്പോലെ ശോഭിക്കുമായിരുന്നു. യുവത്വത്തിന്റെ പ്രസരിപ്പും രക്തരേഖയും ആ വദനത്തിന് വർണ്ണപ്പകിട്ട് ചാർത്തിയിരുന്നു.

## 2. ഗാനകോകിലം

മലങ്കരസഭയിലെ കോകിലം എന്നു വിശേഷിപ്പിക്കാവുന്നവിധത്തിൽ, തിരുമേനിയുടെ കണ്ഠത്തിൽനിന്നും ഉതിർന്നുകൊണ്ടിരുന്നത് ഗന്ധർവ്വഗീതമായിരുന്നു. അതിന്റെ മാധുര്യവും മാറെറാലിയും മനം കവരുന്നതായിരുന്നു. സുറിയാനിയിലും മലയാളത്തിലും ഇമ്പഗാനങ്ങൾ ചൊല്ലിയിരുന്ന തിരുമേനിയെ ആ ഒററക്കാരണംകൊണ്ട് അനുഗമിക്കുവാൻ ആഗ്രഹിച്ച അനേകരുണ്ട്. ആ പുണ്യശ്ലോകൻ അർപ്പിക്കുന്ന വിശുദ്ധ കുർബാന സംഗീതസാന്ദ്രതയുടെ സമ്മേളനമായിരുന്നതിനാൽ കാണുവാനും കേൾക്കുവാനും ഒരുപോലെ ഹൃദ്യമായിരുന്നു. ഗാനാലാപത്തെ സംബന്ധിച്ചിടത്തോളം സ്വരമാധുര്യം മാത്രമല്ല തിരുമേനിയെ കടാക്ഷിച്ചത്. വൃത്തത്തിനും മാത്രയ്ക്കും ഭംഗംവരാതെയുള്ള ആലാപം കാതുകൾക്ക് കുളിർമ പകർന്നു. അച്ചടിയിൽ വൃത്തമാത്രകളിലോ പദങ്ങളിലെ അക്ഷരങ്ങളിലോ പിശകുകൾ ഉണ്ടെങ്കിൽ, ചൊല്ലിവരുന്ന കൂട്ടത്തിൽത്തന്നെ ശരിപ്പെടുത്തി തടസ്സം തോന്നാതെ വൃത്തിയായി ചൊല്ലുമായിരുന്നു. അക്കാലത്ത് ഒരു മേല്പട്ടക്കാരൻ കൺവെൻഷൻ പന്തലിൽ പാട്ട് ചൊല്ലിക്കൊടുക്കുന്ന പതിവൊന്നും ഇല്ലായിരുന്നു; പ്രത്യേകിച്ചും നമ്മുടെ സഭയിൽ. എന്നാൽ തിരുമേനി എഴുന്നേററുനിന്നു പാട്ടു ചൊല്ലിക്കൊടുക്കുമായിരുന്നു. അതു കേട്ടാൽ മാനത്തുനിന്ന് മഴക്കൊമ്പുകൾപോലും ചാഞ്ഞിറങ്ങിവരുമാറ്, അത്ര മാധുര്യവും മുഴക്കവും ആയിരുന്നു. തിരുമേനിക്ക് പ്രിയമായ ഒരു കൺവെൻഷൻ പാട്ടായിരുന്നു 'പ്രധാനദൂതൻ കുഴലൂതിടുമ്പോൾ; വിധിക്കു സിംഹാസനവുമിടുമ്പോൾ' എന്നുള്ളത്. പട്ടക്കാരുടെയും മേല്പട്ടക്കാരുടെയും ശവസംസ്കാരക്രമത്തിന്റെ അവസാനഭാഗത്തുള്ള നഗരികാണിക്കൽ ശുശ്രൂഷയിൽ 'പുശുബശ്ലോമോ' ചൊല്ലിക്കൊണ്ട് മൃതശരീരം ഉയർത്തുമ്പോൾ, അക്കാലങ്ങളിൽ പുത്തൻകാവിൽ കൊച്ചുതിരുമേനി അത്യധികം ശ്രദ്ധിക്കപ്പെട്ടിരുന്നു. പെട്ടിയിലെ മൃതനെപ്പോലും അനക്കുവാൻ കഴിയുന്ന അനുപമസുന്ദരമായ ശബ്ദതരംഗം തിരുമേനി 'പുശുബശ്ലോമോ'യിൽ ചെലുത്തുമായിരുന്നു.

## 3. പ്രസംഗശൈലി

തിരുമേനിയുടെ പ്രസംഗശൈലി വർണ്ണനാ

തീതമായവിധത്തിൽ വിവിധ ഭാവങ്ങളും ഭാവനകളും ഉൾക്കൊള്ളുന്നതായിരുന്നു. വിശുദ്ധ കുർബാന നമദ്ധ്യേയായാൽപ്പോലും നീണ്ട പ്രസംഗങ്ങൾ. വിഷയത്തെ സംബന്ധിച്ചിടത്തോളം തിരുമേനിയോ കേൾവിക്കാരോ വിഷമിക്കുന്ന പ്രശ്നമേയില്ല. എന്തെങ്കിലും തുടങ്ങും. ആശയപ്രകാശനം അങ്ങേയററം ലളിതമായിട്ടായിരിക്കും, സ്വന്തം ഭാവനയിൽ ഭംഗിയായി കോർത്തിണക്കിയ ഗ്രാമീണ വാക്കുകൾ ഉപയോഗിച്ചുള്ള സരസസംഭാഷണം. ഇടയ്ക്കിടെ കേൾവിക്കാരനെ കോൾമയിർ കൊള്ളിക്കുന്ന സുറിയാനി ലയത്തിലുള്ള ഗീതങ്ങളുടെ മഞ്ജുനാദങ്ങൾ. ദൈവത്തിന്റെയിഷ്ടം ചെയ്യുന്നതിനെപ്പററി പ്രസംഗിക്കുമ്പോൾ എല്ലാ മണ്ഡലങ്ങളിലുമുള്ളവരെ ഇളക്കുന്ന രീതിയിൽ ഹൃദയസ്പർശിയായി വർണ്ണിച്ചുപോകുന്നതു കേൾക്കാം. വെളിച്ചെണ്ണക്കച്ചവടക്കാരിത്തള്ള സൂത്രത്തിൽ തുടം ലേശം ചെരിച്ച് വെളിച്ചെണ്ണയളക്കുന്നതും, പാൽ വിൽക്കുന്ന തള്ള പാൽ കറന്നെടുക്കുവാൻ ഉപയോഗിക്കുന്ന പാത്രത്തിൽ തന്ത്രപൂർവം അല്പം വെള്ളം ബാക്കി സൂക്ഷിച്ച് അതിലേക്ക് പാൽ കറന്ന് ലാഭമുണ്ടാക്കുന്നതും വർണ്ണിച്ച ശേഷം, 'Is this the will of God' എന്ന് എന്റെ തള്ളേ നീ നിന്നോടുതന്നെ ഒന്നു ചോദിച്ചുനോക്ക്? എന്നൊക്കെപ്പറഞ്ഞുള്ള പ്രസംഗം, എത്ര നീണ്ടുപോയാലും ആർക്കും മുഷിവു തോന്നുമായിരുന്നില്ല.

തിരുമേനിയുടെ പ്രഭാഷണചാതുര്യവും മാധുര്യവും സഭാതലത്തിലോ ദേവാലയങ്ങളിലോ മാത്രം ഒതുങ്ങിനിന്നില്ല. സ്ക്കൂളുകളിൽ മാനേജരെന്നുള്ള നിലയിൽ പരിശോധനയ്ക്കു ചെല്ലുമ്പോൾ അദ്ദേഹം അദ്ധ്യാപകനാകും. ഏതു വിഷയത്തെക്കുറിച്ചും എത്രനേരം വേണമെങ്കിലും ഭംഗിയായി ക്ലാസ്സുകൾ എടുക്കുവാൻ പ്രത്യേക വിരുതുണ്ടായിരുന്നു. അദ്ധ്യാപകർക്ക് പരിശീലനം നൽകിക്കൊണ്ടിരുന്ന കിഴവള്ളൂർ ടീച്ചേഴ്സ് ട്രെയിനിംഗ് സ്ക്കൂളിൽ തിരുമേനി മൂന്നു മാസത്തിലൊരിക്കൽ സന്ദർശനം നടത്തുമായിരുന്നു. തിരുമേനിയെ കാണുന്നമാത്രയിൽത്തന്നെ അദ്ധ്യാപകവിദ്യാർത്ഥികൾ ആഹ്ലാദപുളകിതരാകും. മനഃശാസ്ത്രം, ജനറൽ പ്രിൻസിപ്പിൾസ്, ഡിസിപ്ളിൻ എന്നിവയെക്കുറിച്ചെല്ലാം അവിയൽ പരുവത്തിൽ എടുക്കുന്ന ക്ലാസ് ആരെയും അത്ഭുതപ്പെടുത്തുന്ന അഗാധചിന്താധാരകളായി ഒഴുകുമായിരുന്നു. ഏതു വിഷയവും, ഏതു രംഗത്തും, വർണ്ണഭംഗിയോടെയും ലാളിത്യത്തോടെയും കൈകാര്യം ചെയ്യുവാനുള്ള കഴിവ് അപാരമായിരുന്നു. പണ്ഡിത സദസ്സാണെങ്കിൽ, മിൽട്ടന്റെയും ഷേക്സ്പിയറുടെയും ഉദ്ധരണികൾ വിളമ്പുന്നതുകേട്ട്, ഇംഗ്ലീഷ് സാഹിത്യം അറിയാവുന്നവർ അത്ഭുതപ്പെടുമായിരുന്നു.

വിശുദ്ധ കുർബാനയൊഴിച്ച്, പ്രസംഗത്തിലും മററ് സാധാരണ സംഭാഷണത്തിലും, ഒരുതരം അക്ഷരാഭ്യാസമില്ലാത്തവനെപ്പോലെയും കേവലം ഗ്രാമീണനെപ്പോലെയും ആ എം. എ. ബിരുദധാരി വാക്കുകൾ ഉച്ചരിച്ചിരുന്നതിന്റെ രസം, കേട്ടിട്ടുള്ളവർ ഒരുനാളും മറക്കുകയില്ല. നസ്സറായന് നത്തറായൻ എന്നും, ചക്രത്തിന് ശക്രം എന്നും, തമ്പുരാന് തമ്പിരാൻ എന്നും, യജമാനന് ഏമാൻ എന്നും, ആകാശത്തിന് ആകായം എന്നും മററുമുള്ള അദ്ദേഹത്തിന്റെ ഗ്രാമീണ പ്രയോഗങ്ങൾ സാധാരണക്കാരനെ ആകർഷിക്കുന്നതിനുവേണ്ടിയായിരുന്നു. വിഷമപ്രശ്നം അടങ്ങിയ കാര്യങ്ങളെല്ലാം 'പൊല്ലാപ്പ്'' എന്നാണ് പറഞ്ഞിരുന്നത്.

## 4. ലളിതജീവിതം

ഏതു സാഹചര്യങ്ങളോടും എളുപ്പത്തിൽ ഇണങ്ങിച്ചേർന്നു എളിമജീവിതമാതൃക കാണിപ്പാൻ തിരുമേനിക്കുള്ള കഴിവ് അസാമാന്യമായിരുന്നു. അക്കാലത്ത് തിരുമേനിമാരുടെ 'മേശ' എന്നു പറഞ്ഞാൽ അനേകമനേകം വിഭവങ്ങളടങ്ങിയ സസ്യഭോജനം ആയിരുന്നു. രാജോചിതമായ ഭക്ഷണമേശ: കഥാനായകൻ രാവിലെ ഒരു കപ്പ് കാപ്പി കുടിക്കുന്നത് പറമ്പിൽ കല്ലു പെറുക്കുമ്പോഴോ കാടു വെട്ടുമ്പോഴോ അവിടെത്തന്നെ നിന്നുകൊണ്ടായിരിക്കും. പരിസരത്തിലെ ലഘുവായ പണികഴിഞ്ഞ് മുറിയിൽ എത്തിയാൽ കപ്പയോ ചേമ്പോ പുഴുങ്ങിയതും ചമ്മന്തിയും ഇഷ്ടപ്പെട്ട പ്രാതലാണ്. ഉച്ചമേശ വളരെ ലളിതമായിരുന്നു. ഉരുട്ടത്തക്കവണ്ണം വെന്ത ചോറും എന്തെങ്കിലും ഒന്ന് ഒഴിക്കാനും തൊടാൻ ഒരു അടച്ചേററിച്ചമ്മന്തിയും ഉണ്ടെങ്കിൽ കുശാലായി. വൈകിട്ടും ഏതാണ്ട് അങ്ങനെയൊക്കെത്തന്നെ. കിടക്കുന്നതിന് കട്ടിൽ നിർബന്ധമില്ലായിരുന്നു. രാത്രി പത്തുമണിവരെ പുൽപ്പുറത്തോ പരപ്പുള്ള പാറയിലോ കിടക്കുമായിരുന്നു. അപ്പോൾ വർത്തമാനം പറയാനും മനസ്സിൽ പൊന്തുന്ന പുതിയ ആശയങ്ങൾ പറയാനും ശിഷ്യന്മാരെ അരികിൽ വിളിച്ചിരുത്തുമായിരുന്നു. ഉറങ്ങാൻ കിടന്നാൽ രണ്ടുമൂന്നു മിനിററിനകം കൂർക്കംവലിച്ച് ഉറങ്ങുകയും പെട്ടുപെട്ടെന്ന് ഉണരുകയും ചെയ്യുമായിരുന്നു. ഉറക്കം വരുന്നുവെന്നറി

ഞ്ഞാൽ കൈകളും കാലുകളും പൂർണ്ണമായി അയച്ചും വിരിച്ചും വച്ചശേഷം 'എന്റെ തമ്പുരാനേ, നിന്റെ കയ്യിൽ എന്നെ ഏല്പിക്കുന്നു' എന്ന് പറയുമായിരുന്നു. ആദ്യ കാലങ്ങളിൽ തന്റെ സഞ്ചാരത്തിന് കാർ ഇല്ലായിരുന്നു. ട്രാൻസ്പോർട്ട് ബസിലും മറ്റും സഞ്ചരിക്കുവാൻ മടിയില്ലായിരുന്നുവെന്നു മാത്രമല്ല ഉത്സാഹവുമായിരുന്നു. തിരുമേനിയുടെ പദവിയെക്കരുതി മറ്റാരെങ്കിലും ബസ് നിറുത്തുവാൻ കൈകാണിക്കാം എന്നുള്ളതിനോടെന്നും തിരുമേനി യോജിച്ചിരുന്നില്ല. കയ്യോ കുടയോ തന്നത്താൻ കാണിച്ച് കയറുകയായിരുന്നു. ബസിൽ ഇരിക്കുന്ന ആരെങ്കിലും എഴുന്നേൽക്കുവാൻ പ്രേരണ കൊടുക്കുമാറ് നോക്കുകയോ ഒന്നും ചെയ്യുമായിരുന്നില്ല. എങ്കിലും ഏതെങ്കിലും യാത്രക്കാരനോ യാത്രക്കാരിയോ ബഹുമാനപൂർവം അദ്ദേഹത്തെ സ്വീകരിച്ചിരുത്തുമായിരുന്നു.

അങ്ങോളമിങ്ങോളം സഞ്ചരിച്ചുള്ള പ്രവർത്തനംകൊണ്ടും ചടുലമായ ജീവിതശൈലികൊണ്ടും പുത്തൻകാവിൽ കൊച്ചുതിരുമേനിയെ ആധുനിക പൗലോസ് എന്നു വിശേഷിപ്പിക്കാമെന്നു തോന്നുന്നു. പൗലോസ് അപ്പോസ്തോലന് സ്ഥാവരജംഗമസ്വത്തുക്കൾ ഒന്നുമില്ലായിരുന്നു. പ്രിയ ശിഷ്യനായ തിമോഥെയോസിന് എഴുതുമ്പോൾ ''മകനേ, ഞാൻ ത്രോവാസിൽ കർപ്പൊസിന്റെ പക്കൽ വെച്ചേച്ചുപോന്ന പുതപ്പും പുസ്തകങ്ങളും വിശേഷാൽ ചർമ്മലിഖിതങ്ങളും നീ വരുമ്പോൾ കൊണ്ടുവരിക'' എന്ന് രേഖപ്പെടുത്തിയിരിക്കുന്നു (2 തിമൊ. 4:13). യഥാർത്ഥത്തിൽ മറ്റൊന്നും ഇല്ലായിരുന്നു. പുത്തൻകാവിൽ കൊച്ചുതിരുമേനിയുടെ സ്ഥിതിയും മിക്കവാറും അതായിരുന്നു. അത്യാവശ്യത്തിന്റെ അതിരിൽ ഒതുക്കി നിറുത്തിയ അശനവും ഉപകരണങ്ങളും ഉടുപ്പുകളും.

## 5. അദ്ധ്വാനശീലം

ഉദ്യോഗത്തിന്റെയും ഉന്നതവിദ്യാഭ്യാസത്തിന്റെയും പേരിൽ, സ്വന്തം വീട്ടുമുറ്റത്തും പുരയിടത്തിലും വളരുന്ന കളകളും മുള്ളുകളും പറിച്ചുകളയുവാൻപോലും മടികാണിച്ചിരുന്ന മനുഷ്യന്മാരോട് വിരോധമായിരുന്നു. തിരുമേനി അലവാങ്കു കൊണ്ട് പാറകുത്തിയിളക്കുമ്പോഴും വെട്ടുകത്തി കൊണ്ട് കുറ്റിക്കാടുകൾ വെട്ടിത്തെളിക്കുമ്പോഴും ഉന്നത ബിരുദധാരികളായ അന്നത്തെ ചില വൻപന്മാർ അടുത്തുവന്ന് നോക്കിനിന്ന് സ്കൂൾകാര്യങ്ങളും സഭാകാര്യങ്ങളും പറയുമായിരുന്നു. അവരോട് തുറന്നുപറയും 'എടാ, ഞാനും എം. ഏക്കാരനാ കേട്ടോ. അതുകേട്ട് അലവാങ്കിന്റെ അറ്റത്തുപിടിക്കാൻ ചെല്ലുമ്പോൾ പറയും, അതു വേണ്ടാ. എന്നിട്ട് വെട്ടുകത്തി ചൂണ്ടിക്കാണിച്ചു പറയും, ദേ അതെടുത്ത് ആ കുറ്റിക്കാട് ഒന്നു തെളിച്ചേര്. അലവാങ്കു പിടിപ്പിക്കുമെന്നും കാടു വെട്ടിക്കുമെന്നും പേടിച്ച് ചില വെള്ളക്കോളറുകാർ തിരുമേനിയെ കാണാൻതന്നെ മടിച്ചിരുന്നതായി അറിയാം.

അലസതയോട് അങ്ങേയറ്റം ശത്രുതയായിരുന്നു. തിരുമേനിയുടെ ഭാഷയിൽ ചക്കാത്തിൽ കാര്യം സാധിക്കാൻ സമീപിക്കുന്ന ആരെയും വെറുതെ വിട്ടിരുന്നില്ല. കിളയ്ക്കാവുന്നവനാണ് ഭിക്ഷ ചോദിക്കാൻ വന്നിരിക്കുന്നതെന്നു കണ്ടാൽ വേലക്കാരനെ വിളിക്കും. 'എടാ, ആ വല്യ കൂന്താലി ഇങ്ങെടുത്തോ'. എന്നിട്ട് വന്നവന്റെ കയ്യിൽ കൊടുക്കും. അപ്പുറത്തുപോയി അരമണിക്കൂർ കെളച്ചിട്ടുവാ. കെളേടെ കൂലിയും പിന്നെ സ്വല്പം ഭിക്ഷയും അപ്പോൾ തരാം. കെളച്ചിട്ട് കാശുവാങ്ങാൻ ഇവിടെ വരണോയെന്നുള്ള ഭാവത്തിൽ അവൻ പോകുന്നതുകണ്ട് അരികിൽ നില്ക്കുന്നവരെ നോക്കി ചിരിക്കുന്നതു കാണാൻ ചന്തമായിരുന്നു. അനുകമ്പ അർഹിക്കുന്നവർക്ക് വല്ലതും സഹായം ചെയ്യുമായിരുന്നു.

സഭയെന്നുള്ള ചിന്തമാത്രം പുലർത്തിക്കൊണ്ട് വിശ്രമം കൂടാതെയും ശരീരത്തിന്റെ വേണ്ടവണ്ണമുള്ള സംരക്ഷണം മറന്നും ഒരറ്റം മുതൽ മറേറയറ്റംവരെ ഓടിനടന്ന് പ്രബോധിപ്പിക്കയും പ്രവർത്തിക്കയും ചെയ്തതിന്റെ ഫലമായി തിരുമേനി പ്രമേഹരോഗിയാവുകയും കയ്യിൽ ഒരു മേജർ ഓപ്പറേഷന് വിധേയനാവുകയും ചെയ്തുവെങ്കിലും അതിനുശേഷവും തന്റെ പ്രവർത്തനം തുടർന്നുകൊണ്ടിരുന്നു.

അടുത്ത ലക്കത്തിൽ:

**തിരുമനസ്സിലെ ദൈവാശ്രയം, നിസ്വാർത്ഥത, വിശ്വസ്തത, നിഷ്കപടത, സ്വാതന്ത്ര്യതൃഷ്ണ, നേട്ടങ്ങൾ, അനുരഞ്ജനവൈദഗ്ദ്ധ്യം........**




കുഞ്ഞനുജന്മാരേ...കുഞ്ഞനുജത്തിമാരേ,

നിങ്ങളെല്ലാവരും ആനന്ദകരമായ അവധിക്കാലം ആസ്വദിക്കയാണ്. അല്ലേ? കളിച്ചും ചിരിച്ചും, തുള്ളിയും ചാടിയും നടക്കുന്ന കുഞ്ഞനുജന്മാരുടെയും കുഞ്ഞനുജത്തിമാരുടെയും ജീവനുള്ള ചിത്രങ്ങൾ കുഞ്ഞിച്ചായന്റെ മനസ്സിൽ തെളിയുന്നു. ഇപ്പോൾ നാട്ടിൽ മാമ്പഴക്കാലമാണല്ലോ. ചക്കപ്പഴവും ധാരാളം കാണും. ഇല്ലേ?

മഹാകവി പാലാ നാരായണൻനായർ പാടിയതുപോലെ:–

'ചക്കപഴുത്തു...മാങ്ങ പഴുത്തു
ചക്കിപ്പെണ്ണിനു ചാഞ്ചാട്ടം
..........................................
മീനംമേടം മാസത്തെ
മീനും പൊരിയും വെയിലത്ത്
തുമ്പികൾപോലെ തുള്ളിനടക്കാൻ
ഇമ്പംകാട്ടീ പൈതങ്ങൾ....''

ഹായ്! മഹാകവി പാലായുടെ പാട്ട് പാടി രസിക്കാൻ പറയേണ്ടതുതന്നെ. നിങ്ങൾക്കും പാടാൻ തോന്നുന്നു. ഇല്ലേ?

ശരി. ഇനി പതിവുപോലെ കഥ പറയാം. അമേരിക്കയിൽ ജീവിക്കുന്ന ഒരു മലയാളിയുടെയും അദ്ദേഹത്തിന്റെ പുത്രന്റെയും കഥ. ബഞ്ചമിൻ എന്നാണ് അദ്ദേഹത്തിന്റെ പേര്. മകന്റെ പേര് ബോബിയെന്നും.

പ്രശസ്തനായ ഒരു കവിയാണ് ബഞ്ചമിൻ. പത്തു വയസ്സുകാരനായ ബോബി ക്ളാസ്സിലെ ഏറ്റം സമർത്ഥനായ വിദ്യാർത്ഥിയാണ്. വിവിധ രാജ്യക്കാരും വിവിധ വർഗക്കാരുമായ കുട്ടികൾ അവന്റെ ക്ളാസ്സിൽ പഠിക്കുന്നു.

ഇംഗ്ളീഷുകാരും ജർമ്മൻകാരും, ചൈനാക്കാരും, ജപ്പാൻകാരും, ഇററലിക്കാരും, കൊറിയാക്കാരും അങ്ങനെയങ്ങനെ ലോകത്തിന്റെ വിവിധ ഭാഗങ്ങളിൽനിന്നും അമേരിക്കയിൽ കുടിയേറിപ്പാർത്തവരുടെ കുട്ടികൾ ഒന്നിച്ച് ഒരേ ക്ളാസ്സിലിരുന്നു പഠിക്കുന്നത് എത്ര സന്തോഷകരമാണ്. ഈ ലോകം ഒരു കുടുംബമാണെന്നും മനുഷ്യരെല്ലാം സഹോദരങ്ങൾ ആണെന്നുമുള്ള ചിന്ത മുളച്ചുവളരുവാൻ ഇതുപോലുള്ള സ്ക്കൂൾ അന്തരീക്ഷം സഹായിക്കുന്നു. മുഖവുര നീട്ടുന്നില്ല. കഥ പറയാം.

ശ്രുതിമധുരമായ ഒരു ഈസ്ററർഗാനം കേട്ടുകൊണ്ടാണ് ബഞ്ചമിൻ അന്നുണർന്നത്. ഉയിർത്തെഴുന്നേററ മ്ശിഹായെ വാഴ്ത്തുന്ന ആ മധുരഗാനം അദ്ദേഹത്തിന്റെ കാതുകൾക്ക് കുളിർമ പകർന്നു. തന്റെ മകൻ ബോബിയാണ് പാട്ടുകാരൻ. ഈസ്ററർ ആരാധനയ്ക്ക് പള്ളിയിൽ പോകാൻ അവൻ നേരത്തെതന്നെ തയ്യാറായിക്കഴിഞ്ഞു.

ഒരു കൊച്ചു ദൈവദൂതനാണ് തന്റെ മുമ്പിൽ നിൽക്കുന്നതെന്ന് ബഞ്ചമിനു തോന്നി.

'ഹായ്! എത്ര മധുരമായ ഗാനം. നിന്റെ ഗാനം കേട്ടപ്പോൾ ഉയിർത്തെഴുന്നേററ യേശുനാഥന്റെ സന്നിധിയിലാണ് നിൽക്കുന്നതെന്ന് എനിക്കു തോന്നിപ്പോയി'. മകനെ വാത്സല്യപൂർവം തലോടിക്കൊണ്ട് ബഞ്ചമിൻ പറഞ്ഞു.

അവന്റെ കണ്ണുകൾ ആഹ്ളാദംകൊണ്ടു തിളങ്ങി. പക്ഷെ നിമിഷത്തിനുള്ളിൽ ആ കൊച്ചു കണ്ണുകൾ നിറഞ്ഞുതുളുമ്പി. അവന്റെ ആനന്ദം പെട്ടെന്നു ദു:ഖമായി മാറിയത് എന്തെന്ന് ബഞ്ചമിനു മനസ്സിലായില്ല.

'കുഞ്ഞേ...ആനന്ദത്തോടെ പാട്ടുപാടിക്കൊണ്ടിരുന്ന നീ ഇപ്പോൾ കരയുന്നത് എന്തിനാണ്?'

ബഞ്ചമിന്റെ ചോദ്യത്തിന് ബോബി മറുപടിയൊന്നും പറഞ്ഞില്ല. പക്ഷെ ഏതാനും നിമിഷം കഴിഞ്ഞ് അവൻ ശാന്തമായി സംസാരിച്ചുതുടങ്ങി.

'...ഡാഡി ശത്രുക്കളെ സ്നേഹിക്കാൻ പഠിപ്പിച്ച ക്രിസ്തുനാഥൻ ഉയിർത്തെഴുന്നേററ ഈ ദിവസത്തിൽ നാം മററുള്ളവരോടു പിണങ്ങിയിരിക്കുന്നതു ശരിയാണോ?'

'ഒരിക്കലും ശരിയല്ല' പെട്ടെന്ന് ബെഞ്ചമിൻ മറുപടി പറഞ്ഞു. ഒരു പത്തു വയസ്സുകാരനിൽ നിന്ന് ഇത്രയും വലിയ ഒരു ചോദ്യം അദ്ദേഹം പ്രതീക്ഷിച്ചിരുന്നില്ല.

'മോൻ എന്തുകൊണ്ടാണ് ഈ ചോദ്യം ഇപ്പോൾ എന്നോടു ചോദിച്ചത്'' ബെഞ്ചമിൻ ഒരു മറുചോദ്യം ചോദിച്ചു.

'ഡാഡി ഗിൽബർട്ടിനോട് പിണങ്ങിയിരിക്കുന്നതോർത്ത് എന്റെ ഹൃദയം വേദനിക്കുന്നു. അവൻ എന്നോടു ചെയ്ത എല്ലാ തെററുകളും ഞാൻ അവനോടു ക്ഷമിക്കും. ഇന്ന് ആരാധന കഴിഞ്ഞ് നമുക്ക് അവന്റെ വീട്ടിൽ പോകണം. അവന് ഈസ്ററർ സമ്മാനവും നൽകണം'.

ബോബിയുടെ വാക്കുകൾ അവന്റെ ഹൃദയം തുറന്നു കാട്ടുന്നവയായിരുന്നു. ബോബിയുടെ ഏററം വലിയ കൂട്ടുകാരനായിരുന്നു ഗിൽബർട്ട്. അവർ ഒന്നിച്ചായിരുന്നു സ്കൂളിൽ പോകുന്നതും വരുന്നതും. സ്കൂൾ വിട്ടുവന്നാൽ ബോബിയോടൊത്ത് കുറെ സമയം ചെലവിട്ടിട്ടേ അവൻ തന്റെ വീട്ടിലേക്കു പോകയുള്ളു.

ഒരു ദിവസം സ്കൂൾ വിട്ടിട്ട് ബോബി തനിച്ചാണ് വീട്ടിൽ വന്നത്. ബോബിയുടെ കണ്ണുകൾ നിറഞ്ഞു തുളുമ്പിയിരുന്നു.

''...ഡാഡി .... ഡാഡി .... ഗിൽബർട്ടും കൂട്ടുകാരും കറുത്ത ഇന്ത്യക്കാരൻ എന്നുവിളിച്ച് എന്നെ കളിയാക്കി. മാത്രമല്ല വിശുദ്ധ പശു, ആനക്കാരൻ, പാമ്പുകളിക്കാരൻ ഇങ്ങനെ എന്തെല്ലാം പേരുകളാണെന്നോ അവർ എന്നെ വിളിച്ചത്. മെലിഞ്ഞുണങ്ങിയ ഒരു പശുവിന്റെ പടംവരച്ച് അവർ എന്റെ ഷർട്ടിൽ ഒട്ടിച്ചുവയ്ക്കയും ചെയ്തു. ഇതാ, ഇതു കണ്ടോ?''

കൂട്ടുകാർ വരച്ച പടം അവൻ തന്റെ ഡാഡിയുടെ കൈയിൽ കൊടുത്തു. ബെഞ്ചമിൻ ആ പടത്തിലേക്കു സൂക്ഷിച്ചുനോക്കി. വിശപ്പിന്റെ പേക്കോലംപോലെ നിൽക്കുന്ന ഒരു പശു. അതിന്റെ വാരിയെല്ലുകൾ തെളിഞ്ഞു കാണാം. 'ഇന്ത്യൻ പശു' എന്ന് ആ ചിത്രത്തിന്റെ ചുവട്ടിൽ എഴുതിയിട്ടുമുണ്ട്. ചിത്രരചനയിൽ സമർത്ഥനായ ഏതോ കുട്ടിയാണ് അതു വരച്ചതെന്നറിയാൻ സംശയമില്ല. പക്ഷേ അതിന്റെ പിമ്പിലുള്ള പരിഹാസം ബെഞ്ചമിന്റെ ഹൃദയത്തിൽ വേദനയുടെ തീപ്പൊള്ളലേല്പിച്ചു.

ഇന്ത്യയെക്കുറിച്ച് സാധാരണക്കാരായ അമേരിക്കക്കാർ പുലർത്തുന്ന അബദ്ധധാരണകൾ ബെഞ്ചമിന്റെ മനസ്സിനെ അസ്വസ്ഥമാക്കി. ഭാരതീയ സംസ്കാരത്തിലും, പാരമ്പര്യത്തിലും അഭിമാനം കൊള്ളുന്ന ആ കവിയുടെ ഹൃദയം ദുഃഖചിന്തകൾ കൊണ്ടു നിറഞ്ഞു. ഇന്ത്യക്കാരെല്ലാം പശുക്കളെയും പാമ്പുകളെയും പൂജിക്കുന്നവരാണെന്ന് അമേരിക്കക്കാരിൽ വലിയ പങ്കും ധരിച്ചുവച്ചിരിക്കുന്നു. മുതിർന്നവരുടെ ധാരണ അങ്ങനെയെങ്കിൽ കുട്ടികളെ കുററം പറഞ്ഞിട്ടു കാര്യമില്ല. ഒരിക്കൽ തന്നോട് ഒരു അമേരിക്കൻ സ്നേഹിതൻ ജിം ചോദിച്ച ഒരു ചോദ്യം ബെഞ്ചമിന്റെ മനസ്സിൽ ഓടിയെത്തി.

''താങ്കൾ ക്രിസ്ത്യാനിയായിട്ട് എത്ര വർഷങ്ങളായി?'' സ്വതവേ സൗമ്യശീലനായ ബെഞ്ചമിന്റെ സൗമ്യഭാവം പെട്ടെന്ന് മാറി. കണ്ണുകൾ ജ്വലിച്ചു. ശബ്ദം ഉയർന്നു.

യൂറോപ്യൻ രാജ്യങ്ങൾ പലതും ക്രിസ്തുവിനെക്കുറിച്ച് കേൾക്കുംമുമ്പേ, ക്രിസ്തുമാർഗം സ്വീകരിച്ചവരാണ് ഞങ്ങളുടെ പൂർവ്വികർ. ഭാരതത്തിലെ ക്രൈസ്തവസഭയെക്കുറിച്ചും സഭാസ്ഥാപകനായ വി. മാർത്തോമ്മാ ശ്ലീഹായെക്കുറിച്ചും സംസാരിച്ചു തുടങ്ങിയപ്പോൾ അദ്ദേഹം വാചാലനായ ഒരു പ്രസംഗകനായി മാറി. ശാന്തശീലനും വിനയാന്വിതനും ആയ ബെഞ്ചമിൻ ഇത്രയും ശബ്ദം ഉയർത്തി സംസാരിക്കുന്നത് ആദ്യമായിട്ട് ജിം കേൾക്കയായിരുന്നു. ആ അമേരിക്കക്കാരൻ അത്ഭുതംകൊണ്ടു മിഴിച്ചുനിന്നുപോയി.

യൂറോപ്യൻ മിഷ്യനറിമാരും, അമേരിക്കൻ മിഷ്യനറിമാരുമാണ് ക്രിസ്തുമത സന്ദേശവുമായി ആദ്യം ഇന്ത്യയിലെത്തിയതെന്നാണ് പല അമേരിക്കക്കാരുടെയും തെററിദ്ധാരണ. ജിം ധരിച്ചുവച്ചിരുന്നതും അതുതന്നെയായിരുന്നു. പക്ഷേ തന്റെ സുഹൃത്തിന്റെ പല തെററിദ്ധാരണകളും തുടച്ചുമാററുവാൻ ബെഞ്ചമിനു കഴിഞ്ഞു. വിശാലഹൃദയനും നല്ലവനുമായ ആ അമേരിക്കക്കാരൻ തന്നെ അഭിനന്ദിക്കയും ചെയ്തു.

''ഡാഡീ... ഡാഡീ... ഡാഡീ എന്താണ് ചിന്തിച്ചുകൊണ്ടിരിക്കുന്നത്''. തന്റെ മകന്റെ ശബ്ദം കേട്ടപ്പോഴാണ് ബെഞ്ചമിൻ ചിന്താലോകത്തിൽനിന്നും മടങ്ങിയെത്തിയത്.

ഗിൽബർട്ടും കൂട്ടുകാരും തന്നെ പരിഹസിച്ച വിവരം പറയുമ്പോൾ ബോബിയുടെ തൊണ്ട ഇടറിയിരുന്നു.

''ബോബി മോന്റെ നിറം കറുത്തതാണെങ്കിലും ഹൃദയം വെൺമയുള്ളതാണ്''. ബഞ്ചമിൻ പലതും പറഞ്ഞ് അവനെ ആശ്വസിപ്പിച്ചു.

ഗിൽബർട്ടുമായി പിന്നീടു കൂട്ടുകൂടാൻ ബോബിക്കു സാധിച്ചില്ല. അവന്റെ ഹൃദയത്തിൽ അത്ര ആഴമായ മുറിവാണ് ഗിൽബർട്ടും കൂട്ടുകാരും ഉണ്ടാക്കിയത്. പക്ഷേ ഈസ്റ്റർ വന്നപ്പോൾ ഗിൽബർട്ടിനോടുള്ള അവന്റെ വെറുപ്പും കോപവും പൂർണ്ണമായും മാഞ്ഞുകഴിഞ്ഞിരുന്നു.

''എന്റെ കൊച്ചുമകന്റെ മുമ്പിൽ ഞാൻ എത്ര ചെറിയവൻ. എന്നോടു നിസ്സാരമായ തെറ്റു ചെയ്യുന്നവരോടുപോലും എനിക്കു ക്ഷമിക്കാൻ കഴിയുന്നില്ല. പള്ളികളിലും പ്രാർത്ഥനായോഗങ്ങളിലും ഞാൻ ക്രിസ്തുവിന്റെ സ്നേഹത്തെപ്പറ്റി പ്രസംഗിക്കുന്നു. ക്രിസ്തീയസ്നേഹം തുളുമ്പിനിൽക്കുന്ന ഗാനങ്ങൾ ആലപിക്കുന്നു. മാസികകളിലും വാരികകളിലും യേശുനാഥന്റെ അനശ്വര സ്നേഹത്തെ പ്രകീർത്തിക്കുന്ന കവിതകൾ എഴുതുന്നു. കഷ്ടം! ഞാൻ എത്ര നിസ്സാരനായ മനുഷ്യൻ'' ഈ വിധ ചിന്തകൾ ബഞ്ചമിനെ ലജ്ജിതനാക്കി.

അന്ന് ആരാധന കഴിഞ്ഞ് വീട്ടിൽ മടങ്ങിയെത്തിയശേഷം ബോബി ഗിൽബർട്ടിന് ഫോൺ ചെയ്തു. ബോബി തന്നെ കാണുവാൻ വരുന്നുവെന്ന് അറിഞ്ഞപ്പോൾ ഗിൽബർട്ടിന് എന്തെന്നില്ലാത്ത അത്ഭുതമാണുണ്ടായത്.

സുന്ദരമായ ഒരു ചിത്രമാണ് ഗിൽബർട്ടിനു സമ്മാനിക്കാനായി ബോബി തെരഞ്ഞെടുത്തത്. മനോഹരമായ ഒരു പൂന്തോട്ടത്തിൽ യേശുനാഥൻ നിൽക്കുന്നു. എല്ലാ നിറത്തിലും തരത്തിലുമുള്ള പൂക്കൾ ആ പൂന്തോട്ടത്തിലുണ്ട്. യേശുനാഥന്റെ ചുറ്റുമായി കുറെ കുട്ടികൾ കൈകൾ കോർത്തു നിന്നു പാടുന്നു. ലോകത്തിന്റെ എല്ലാ ഭാഗത്തു നിന്നുമുള്ള കുട്ടികൾ ആ സംഘത്തിലുണ്ട്. വെളുത്ത യൂറോപ്യൻ കുട്ടികൾ, മഞ്ഞച്ച മംഗോളിയൻ കുട്ടികൾ, കറുകറുത്ത ആഫ്രിക്കൻ കിടാങ്ങൾ എല്ലാവരും ഒന്നുചേർന്ന് യേശുനാഥനെ വാഴ്ത്തിപ്പാടുന്നു. യേശുനാഥന്റെ ചുണ്ടുകളിൽ സുന്ദരമായ മന്ദഹാസം കളിയാടുന്നുണ്ട്.


We have a name that you can depend on, a name over six thousand years of well protected faith, from our forefathers-**Abraham-Issac-Jacob,** ................**"PARISH".**



**PARISH GROUP REALTY**
**AMBASSADOR REALTY CORPORATION**

334 Hillside Avenue, Willistone Park, New York, 11596
Licensed and Approved by the Dept. of State
Telephone 516 - 877 - 1244 (Multiple lines)
Own a portion of the States — Buy Real Estate in the U. S. A.
Millions from all over the world successfully owned

WE COUNT ON YOU TOO

Residential — Commercial — Industrial Real Estate & Businesses
Private Houses, Flats, Apartment Buildings, Office Buildings, etc.

For further information to abroad mail equivalent to U S Dollars 100 or USD 100 by cheque, which will be accounted towards the purchase,, with information interested.

**E. I. Abraham Omallur,** President

# ബൈബിൾ നാമകോശം

Rev. Fr. DANIEL N. VARGHESE - M.A. B Ed., (M. A. Th.)

## 13. അബീഗയിൽ (Abigail) O. T.

നാബാൽ എന്നു പേരുള്ള ധനികനായ ഒരു ആട്ടുടമസ്ഥന്റെ സുന്ദരിയായ ഭാര്യ. ദാവീദ് രാജ്യഭ്രഷ്ടനായി ഒളിച്ചോടി നടക്കുന്ന സമയം, ഭർത്താവായ നാബാൽ അവനു സഹായം നിരസിച്ചിട്ടും, ദാവീദിനു ഭക്ഷണപാനീയങ്ങൾ നൽകി സഹായിക്കയും, ഭർത്താവിന്റെ തെററുകുററങ്ങൾക്കു ക്ഷമ ചോദിക്കയും ചെയ്തവൾ. നാബാലിന്റെ മരണശേഷം ദാവീദ് അവളെ ഭാര്യയായി സ്വീകരിച്ചു (1 ശമുവേൽ 25: 2–42).

## 14. അബീമെലെക് O. T.

യെരുബ്ബാലിന്റെ ഒരു മകൻ. പിതാവിന്റെ മരണശേഷം, തന്റെ ഏററം ഇളയ സഹോദരനായ യോഥാമിനെ ഒഴികെ ബാക്കി 70 സഹോദരന്മാരെയും വധിച്ചു. തന്നെ രാജാവാക്കുന്നതിന് ശെഖേമിലെ ജനങ്ങളെ പ്രേരിപ്പിച്ചു. രക്തപങ്കിലമായ തന്റെ ഭരണം അധികനാൾ നിലനിന്നില്ല. തേബെസിലെ ഒരു സ്ത്രീ തിരികല്ലിന്റെ പിള്ള അവന്റെമേൽ ഇട്ട് അവന്റെ തലയോട്ടി തകർത്തു. ഈ നാണക്കേടിൽനിന്നും രക്ഷപെടാനായി, അവന്റെ താല്പര്യപ്രകാരം തന്റെ ബാല്യക്കാരൻ വാൾ ഊരി അവനെ വെട്ടിക്കൊന്നു

(ന്യായാധിപന്മാർ 9).

## 15. അബേദ്നെഗോ O. T.

ദാനിയേൽപ്രവാചകന്റെ ഉററമിത്രങ്ങളായിരുന്ന മൂന്നു പേരിൽ ഒരാൾ. ബാബിലോണിലെ നെബൂഖദ്നേസർ രാജാവിന്റെ കല്പനപ്രകാരം തീച്ചൂളയിൽ ഇട്ടെങ്കിലും അത്ഭുതകരമാംവിധം സത്യദൈവശക്തിയാൽ രക്ഷപെട്ടു

(ദാനിയേൽ 3).

## 16. അബ്യാഥാർ (Abiathar) O. T.

ഏലിയുടെ പിന്തുടർച്ചയിൽപെട്ട ഒരു മഹാപുരോഹിതൻ. ശൗലിന്റെ കോപത്തിൽനിന്നും കൊലയിൽനിന്നും രക്ഷപെട്ട അഹീമേലേക്കിന്റെ പുത്രന്മാരിൽ ഏകൻ. ജീവാവസാനംവരെ ദാവീദിനു പിന്തുണ നല്കി അവനോടു വിശ്വസ്ഥനായി നിലകൊണ്ടു. എന്നാൽ ശലോമോനെ എതിർത്തുകൊണ്ട് അദോനിയാവ് ദാവീദിന്റെ പിൻഗാമിയായി സ്വയം പ്രഖ്യാപിച്ചപ്പോൾ അബ്യാഥാർ അദോനിയാവിനു പിന്തുണ നല്കിയതുകൊണ്ട് മഹാപുരോഹിതസ്ഥാനത്തുനിന്നു നീക്കം ചെയ്യപ്പെട്ടു (1 ശമുവേൽ 22: 20; 1 രാജാക്കന്മാർ 1: 7; 2: 27).

---

''യേശുനാഥന്റെ പൂന്തോട്ടത്തിലെ ഓമനപ്പൂക്കളാണ് ശിശുക്കൾ എന്ന് ഡാഡി പലപ്പോഴും പറയാറില്ലേ? അതുകൊണ്ടാണ് ഈ ചിത്രം തന്നെ ഗിൽബർട്ടിനുവേണ്ടി തെരഞ്ഞെടുത്തത്....'' ബോബി ആഹ്ലാദപൂർവം പറഞ്ഞു.

ഗിൽബർട്ടും അവന്റെ പെങ്ങൾ കാത്തിയും അവരുടെ മമ്മി ജാനററും വളരെ സന്തോഷത്തോടെയാണ് ബഞ്ചമിനെയും ബോബിയെയും തങ്ങളുടെ ഭവനത്തിലേക്കു സ്വാഗതം ചെയ്തത്. ബോബി നൽകിയ ചിത്രം ഗിൽബർട്ടിനു വളരെയേറെ ഇഷ്ടപ്പെട്ടു.

ആ ചിത്രത്തിന്റെ മറുവശത്ത് ബോബി എഴുതിയിരുന്ന വാക്യം ഗിൽബർട്ട് ഉച്ചത്തിൽ വായിച്ചു.

''ശിശുക്കൾ യേശുനാഥന്റെ പൂന്തോട്ടത്തിലെ ഓമനപ്പൂക്കളാണ്. എല്ലാ നിറത്തിലും തരത്തിലുമുള്ള പൂക്കളെ യേശുനാഥൻ സ്നേഹിക്കുന്നു''.

''യേശുനാഥന്റെ പൂന്തോട്ടത്തിലെ ഭംഗിയുള്ള രണ്ടു പൂക്കൾ'' ഗിൽബർട്ടിനെയും ബോബിയെയും ഇരുവശത്തുമായി നിറുത്തിക്കൊണ്ട് ജാനററ് പറഞ്ഞു.

ഗിൽബർട്ടും ബോബിയും ചേർന്ന് മധുരമായ ഒരു ഈസ്ററർഗാനം ആലപിച്ചു.

തിരികെ ഭവനത്തിലേക്കു മടങ്ങുമ്പോഴും ബോബിയുടെ ചുണ്ടുകളിൽ ആ മധുരഗാനം തത്തിക്കളിച്ചുകൊണ്ടിരുന്നു.

കുഞ്ഞനുജന്മാരേ... കുഞ്ഞനുജത്തിമാരേ.... ഗിൽബർട്ടിനോടും ബോബിയോടുമൊത്ത് ഉയിർത്തെഴുന്നേററ ക്രിസ്തുനാഥനെ നമുക്കും വാഴ്ത്തിപ്പാടാം.

എല്ലാ നന്മകളും പ്രാർത്ഥിച്ചുകൊണ്ട്,

സ്വന്തം കുഞ്ഞിച്ചായൻ,

# മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്കു്



ഒരു വിശ്വാസി കുടുംബം

# "നിന്റെ ഇഷ്ടം നടക്കേണമേ; ക്രിസ്തുവിന്റെ വഴിയിലുള്ള മിഷൻ"

ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ

അഖിലലോക സഭാ കൗൺസിലിന്റെ Commission on World Mission and Evangelism '1963-ൽ മെക്സിക്കോയിലും, 1973-ൽ ബാങ്കോക്കിലും, 1980-ൽ മെൽബോണിലും മൂന്നു ലോക സമ്മേളനങ്ങൾ നടത്തികഴിഞ്ഞു. ആറു ഭൂഖണ്ഡങ്ങളിലെ മിഷൻ, രക്ഷ ഇന്ന്, നിന്റെ രാജ്യം വരേണമേ എന്ന മൂന്നു വിഷയങ്ങളാണു പഠിച്ചത്. നാലാം സമ്മേളനത്തിന്റെ സ്ഥലം നിശ്ചയിച്ചിട്ടില്ല എങ്കിലും വിഷയം നിശ്ചയിച്ചുകഴിഞ്ഞു. Your will be done; Mission in Christs way' ഈ വിഷയത്തെക്കുറിച്ചുള്ള പ്രാരംഭ പഠനത്തിനായുള്ള കൺസൾട്ടേഷൻ 1986 ജനുവരി 27–30 വരെ ജനീവായിലുള്ള Le Cenade (The Upper Room) കോൺവെന്റിൽ നടക്കുകയുണ്ടായി. ആറു ഭൂഖണ്ഡങ്ങളിൽനിന്നുമായി മുപ്പതോളം പ്രതിനിധികളും സ്റ്റാഫും അതിൽ സംബന്ധിച്ചു. ഇൻഡ്യയിൽനിന്ന് ഈ ലേഖകൻ മാത്രമേ ഉണ്ടായിരുന്നുള്ളു. ഗ്രീക്കു സഭയിൽനിന്ന് ബിഷോപ്പ് അനാസ്റ്റാസിയസ് യാനുലാറ്റിസും, ഫാ. സിറിൽ അർജന്റായും, കോപ്റ്റിക് സഭയിൽനിന്ന് മിസ്സ് നഗ്വാ ഗസാലിയും ഉൾപ്പെടെ നാലു ഓർത്തഡോക്സ് ഡെലിഗേറ്റുകളും, റുമേനിയൻ ഓർത്തഡോക്സ് സഭയിൽനിന്ന് ഫാ. ബ്രിയായും ഉണ്ടായിരുന്നു. 1988 മാർച്ചിലോ ഏപ്രിലിലോ ആയിരിക്കും ലോകസമ്മേളനം നടക്കുന്നത്. റോമൻ കത്തോലിക്കാ സഭയിൽനിന്ന് രണ്ടു സിസ്റ്റേഴ്സ് പ്രത്യേകം ക്ഷണിക്കപ്പെട്ടിരുന്നു. അതിൽ ഒരാൾ 6000 മിഷനറി സന്യാസിമാരുള്ള ഫ്രാൻസിസ്കൻ ഓർഡറിലെ സിസ്റ്റർ മേരി മോട്ടിയും, മറ്റേയാൾ മേരിനോൾ ഓർഡറിൽനിന്ന് ജനീവാ WCC യിൽ ജോലി ചെയ്യുന്ന സിസ്റ്റർ ജോവാൻ ഡിലനിയുമായിരുന്നു. നാലു ദിവസം കൺസൾട്ടേഷൻ നടന്ന കോൺവെന്റും റോമൻ കത്തോലിക്കാ സഭയുടേതാണെങ്കിലും റെയ്സെ കമ്മ്യൂണിറ്റിയിലെ ഫാദർ മാക്സ് തൂറിയാൻ ജനീവായിൽ വരുമ്പോൾ താമസിക്കുന്നതവിടെയാണ്. അൻപതോളംപേർ ഉൾക്കൊള്ളുന്ന പല ക്രിസ്ത്യൻ കോൺഫറൻസുകളും ഇവിടെ നടത്താനുള്ള എല്ലാ സൗകര്യങ്ങളുമവിടെയുണ്ട്. മഞ്ഞു വീഴുന്ന സമയമാകയാൽ തണുപ്പു കൂടുതലായിരുന്നെങ്കിലും വെള്ളവിരിച്ച തിളങ്ങുന്ന മലഞ്ചരിവുകളും മൈതാനങ്ങളും കെട്ടിടങ്ങളും കാണാൻ അതിമനോഹരമായിരുന്നു. CWME ഡയറക്ടർ യൂജിൻ സ്റ്റോക്ക് വെല്ലും, മോഡറേറ്ററായി പ്രവർത്തിച്ച മാർട്ടിൻ കൺവേയും, ന്യൂയോർക്കിലെ എന്റെ സഹപാഠിയും ചിരകാല സ്നേഹിതനും ആണ്. വിജ

## 17. അബ്രഹാം (Abraham) O. T.

എബ്രായ ജാതിയുടെ സ്ഥാപകൻ. കൽദായ ദേശമായ ഊരിൽ ജനിച്ചു. 75–ാം വയസ്സിൽ, യഹോവായുടെ കല്പനപ്രകാരം സർവ കുടുംബാംഗങ്ങളുമായി കനാൻനാട്ടിലേക്കു പുറപ്പെട്ടു. കനാനിൽവച്ച് ആ ദേശം അവന്റെ പിൻഗാമികൾക്കു നല്കുമെന്ന് യഹോവയുടെ വാഗ്ദത്തം ലഭിച്ചു. വിശ്വാസം, ധൈര്യം, ഔദാര്യം, ക്ഷമ എന്നിവകളുടെ വിളനിലമായി പ്രശോഭിച്ചിരുന്ന ഒരു പിതാവ്. തന്റെ വാഗ്ദത്തപുത്രനായ ഇസഹാക്കിനെ ബലി കഴിപ്പാൻ തയാറായതിൽകൂടെ തന്റെ വിശ്വാസം തെളിയിച്ചു. പുതിയ ദേശത്തു തന്റെ സഹോദരപുത്രനായ ലോത്തിന് അവനിഷ്ടമുള്ള സ്ഥലം കൊടുത്തതുവഴി തന്റെ സമാധാനകാംക്ഷ പ്രകടിപ്പിച്ചു. താൻ കാണിപ്പാനിരിക്കുന്ന സ്ഥലത്തേക്കു പോക എന്ന യഹോവയുടെ അരുളപ്പാട്, യാതൊരു ശങ്കയും കൂടാതെ സ്വീകരിച്ചതുമൂലം തന്റെ വിശ്വാസവും ധൈര്യവും അനുസരണവും വെളിപ്പെടുത്തി. യാതൊന്നും സംശയിക്കാതെ ദൈവഹിതത്തിന്റെ പൂർത്തീകരണത്തിനുവേണ്ടി കാത്തിരുന്നതുവഴി തന്റെ ക്ഷമയുടെ ആഴം മനസ്സിലാക്കിത്തന്നു. തന്റെ കുടുംബത്തിലെ പേരുകേട്ട അംഗങ്ങൾ ഭാര്യ സാറ, പുത്രൻ ഇസഹാക്ക്, ഭാര്യ ഹാഗാർ, പുത്രൻ യിശ്മായേൽ, കൊച്ചുമക്കളായ യാക്കോബ്, ഏശാവ് എന്നിവരാണ്. അബ്രഹാം 175–ാം വയസ്സിൽ മരിച്ചു.

യകരമായ ഒരു കൺസൽട്ടേഷനായിരുന്നു. എല്ലാ ദിവസവും രാവിലെ 9 മണി മുതൽ നടന്ന ആരാധനയിൽ ഒരു ദിവസത്തേത് ഓർത്തഡോക്സ് ഗ്രൂപ്പിൻെറ നേതൃത്വത്തിലായിരുന്നു. അതിൽ ദൂതു കൊടുക്കുവാനുള്ള അവസരം ഈ ലേഖകനാണു ദൈവം തന്നത്.

## ബൈബിൾ സ്റ്റഡി

എല്ലാ ദിവസവും ഏതാണ്ടു രണ്ടു മണിക്കൂർ സമയം വേദപുസ്തകപഠനത്തിന് ഉപയോഗിച്ചു. സിസ്ററർ മോട്ടി നയിച്ച പഠനം 'മറിയാമിൻെറ പാട്ടി'നെ ആസ്പദമാക്കിയായിരുന്നു. ദൈവമാതാവ് പാടിയ പാട്ടിൻെറയും ഹന്നായുടെ പാട്ടിൻെറയും സാമ്യവ്യത്യാസങ്ങളിലേക്കല്ല, മാതാവിൻെറ സമർപ്പണത്തിലേക്കും, ദൈവഹിതമെങ്കിൽ അപമാനം സഹിക്കാനുള്ള തയ്യാറിനെക്കുറിച്ചുമാണ് ചിന്തിച്ചത്. 16 വയസ്സുള്ള ഒരു പെൺകുട്ടി വിവാഹത്തിനു മുമ്പ് ഗർഭിണിയായതിനാൽ സ്വന്ത പിതാവ് അവളെ കൊന്ന കാര്യം സിസ്ററർ മോട്ടി പറയുകയുണ്ടായി. ''നിൻെറ വാക്കുപോലെ എനിക്കു ഭവിക്കട്ടെ'' എന്ന വാചകം വിലകുറഞ്ഞ ശിഷ്യത്വമല്ല, വലിയ വിലകൊടുക്കേണ്ട ശിഷ്യത്വമാണ്. അതേ ഭാഗത്തെക്കുറിച്ച് ധ്യാനപ്രസംഗം നടത്തിയ സൗത്ത് ആഫ്രിക്കക്കാരൻ ബേസിൽ മാന്നിംഗ് ആ പാട്ടിലെ രാഷ്ട്രീയ വശത്തെക്കുറിച്ചാണ് പ്രധാനമായി പറഞ്ഞത്. ബലവാന്മാരെ സിംഹാസനത്തിൽനിന്നു മറിച്ചിടുകയും താണവരെ ഉയർത്തുകയും സമ്പന്നന്മാരെ വ്യർത്ഥമായി അയയ്ക്കുകയും ചെയ്യുന്ന രാഷ്ട്രീയ സമീപനം ക്രിസ്തുവിൻെറ ഹിതപ്രകാരമുള്ള രാഷ്ട്രീയ മാർഗ്ഗമുപയോഗിച്ചു നടത്തേണ്ടയാവശ്യം അദ്ദേഹം ചൂണ്ടിക്കാണിച്ചു.

യോനായുടെ പുസ്തകത്തെ അധികരിച്ച് ഫാദർ സിറിൻ ആർജൻറി നടത്തിയ പഠനത്തിൽ ദൈവഹിതത്തെക്കാൾ സ്വന്ത മഹിമയാഗ്രഹിക്കുന്ന മിഷണറിയുടെ ശിക്ഷാവിധിയും ദൈവത്തിനു കീഴ്പ്പെടുത്തുന്നതുവരെ വരുന്ന ശിക്ഷയും ദൈവഹൃദയത്തിൻെറ അനുകമ്പയില്ലാത്ത മിഷനറിയുടെ സ്വാർത്ഥതാല്പര്യം ദൈവം മാററുവാനുപയോഗിക്കുന്ന വിവിധ മാർഗ്ഗങ്ങളും സൂചിപ്പിച്ചു. അനുതാപത്തിനു ദൈവം തരുന്ന അവസരം ഉപയോഗിച്ചെങ്കിൽ മാത്രമെ രണ്ടാമത് ഒരവസരം ദൈവം തരികയുള്ളു. പ്രകൃതിയെപ്പോലും ദൈവഹിതപ്രകാരം പ്രവർത്തിപ്പാനനുവദിക്കാതെ ആധുനിക ശാസ്ത്രം നശിപ്പിച്ചുകൊണ്ടിരിക്കുന്നതും യോനയുടെ കാലവും നമ്മുടെ കാലവും തമ്മിലുള്ള വ്യത്യാസം കാണിക്കുന്നു. ദൈവത്തിൻെറയിഷ്ടം മാത്രമായിരിക്കണം എല്ലാ മിഷണറിയുടെയും ഏക ആഗ്രഹം.

കെനിയായിലെ ആംഗ്ളിക്കൻ സഭയിലെ ബിഷോപ്പ് ഡേവിഡ് ഗിററാരി നയിച്ച ബൈബിൾ സ്ററഡിയിൽ യോഹന്നാൻ 5-ൽ 38 സംവൽസരം തളർവാതരോഗിയെ സൗഖ്യമാക്കിയതും, 9-ാം അദ്ധ്യായത്തിൽ പിറവിക്കുരുടനെ സൗഖ്യമാക്കിയതും, 11-ൽ ലാസറിനെ ഉയർപ്പിച്ചതുമായ മൂന്ന്

മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്







ററി. ജി. വർഗീസും കുടുംബവും.



അന്നാമ്മ തോമസ്, കോട്ടുകുളഞ്ഞി.

സംവേണ്ടതിൽനിന്നും ദൈവഹിതപ്രകാരമുള്ള മിഷനെക്കുറിച്ചു പഠിക്കാവുന്ന കാര്യങ്ങൾ പ്രതിപാദിച്ചു. കുളം കലക്കുന്ന മാലാഖയെ അയയ്ക്കുന്ന ദൈവം ചില വിപ്ലവമാർഗ്ഗങ്ങൾ അനുവദിക്കുന്നത് സൗഖ്യദാനത്തിനാണെങ്കിലും സ്വാർത്ഥൻ നിമിത്തം ദരിദ്രർ അവിടെയും അവഗണിക്കപ്പെടുന്നതിനാൽ കർത്താവിന്റെ ഔത്യം എല്ലായിടത്തും അവശ്യം ആവശ്യമാണ്. പിറവിക്കുരുടനു കണ്ണു സൃഷ്ടിച്ചുകൊടുത്തതുപോലെ സൃഷ്ടിയിൽ മിഷണറിയും പങ്കാളിയാകണം. നാറിയ ലാസറിന്റെ അടുത്തേക്കു പോകുവാൻ മിഷണറി മടിക്കരുത്. ജീവദായകനായ ക്രിസ്തുവിനെ പാപത്തിൽ മരിച്ചവരുടെ അടുക്കലെത്തിച്ചാൽ മിഷൻ താൻ തന്നെ ചെയ്തുകൊള്ളും.

കൊറിയായിൽനിന്നു വന്ന ലീ ഒ ചുംഗ് നേരത്തെ അയച്ചിരുന്ന പാഠം മത്താ. 20:1–16 വരെയുള്ള വാക്യങ്ങൾ അടിസ്ഥാനപ്പെടുത്തിയായിരുന്നു. 12 മണിക്കൂർ ജോലിചെയ്തവനു കൊടുത്ത കൂലി തന്നെ ഒരു മണിക്കൂർ മാത്രം വേല ചെയ്തവനു കൊടുത്ത നീതിയാണ് ദൈവരാജ്യത്തിന്റെ ലക്ഷണം. എല്ലാവരുടെയും പ്രവർത്തനഫലം എല്ലാ ആവശ്യക്കാർക്കും ലഭിക്കണം. ജോലി ലഭിക്കാതെ മിനക്കെട്ടു നിന്നവർ ജോലി ചെയ്യാൻ മടയരായിരുന്നില്ല ഒടുവിൽ വന്നയാൾ 1 മണിക്കൂർകൊണ്ടു 12 മണിക്കൂർ ചെയ്യാവുന്ന ജോലി ചെയ്തതായും വ്യാഖ്യാനിക്കരുത്. അല്പസമയം മാത്രം ജോലി ചെയ്തതിന്റെ കുററം ഏവർക്കും, ജോലി കൊടുക്കാത്ത സമൂഹത്തിനാണ്. ദരിദ്രരുടെ ആവശ്യം അവഗണിക്കുന്നതു കർത്തൃഹിതമല്ല എന്നു കാണിക്കാൻ ഒരു കൊറിയൻ കവി കിം ചി ഹി എഴുതിയ ഉപമ മിസ് ലീ പഠിപ്പിച്ചു ഒരു റോമൻ കത്തോലിക്കാ കത്തീഡ്രലിന്റെ യേശുവിന്റെ സിമിന്റു പ്രതിമയിൽ സ്വർണ്ണക്കിരീടമുണ്ടായിരുന്നു. ആവഴി പോയ എല്ലാ പണക്കാരും അവിടെ ഭിക്ഷയാചിച്ച ദരിദ്രരെ അവഗണിച്ചു കടന്നുപോയി. ഒടുവിൽ പോലീസു വന്ന് ദരിദ്രരെ ഓടിച്ചു. ഒരു ഭിക്ഷക്കാരൻ അവശേഷിച്ചു. അവൻ സിമിന്റു പ്രതിമയോടു ചോദിക്കുന്നു, ''ഞാൻ എവിടെപ്പോകണം, എനിക്കു ഒന്നുമില്ല, ആരുമില്ല, വീടുമില്ല. ശവകുടീരം പോലുമില്ല. ഈ ശൈത്യരാത്രിയിൽ പുതപ്പുപോലുമില്ലാത്ത ഞാൻ എവിടെപ്പോകണം. എവിടെ?'' ഈ യേശു ധനവാന്മാരുടെ രക്ഷകനാണ്, ഞങ്ങൾ ദരിദ്രർക്ക് എന്തു പ്രയോജനം? 10000 വർഷം നിലനിൽക്കുന്ന ഈ പ്രതിമയെ ഞങ്ങൾ ദരിദ്രർ ഉടച്ചു തകർക്കും. എന്നാൽ അതിനു പോലും ഞങ്ങൾക്കു ശക്തിയില്ലല്ലൊ? ഈ സമയത്ത് അവന്റെ ശരീരത്തിലേക്ക് യേശുവിന്റെ പ്രതിമയിലെ കണ്ണുകളിൽനിന്നും കണ്ണുനീർത്തുള്ളികൾ വീഴാൻ തുടങ്ങി. ഭിക്ഷക്കാരൻ നോക്കിയപ്പോൾ സിമിന്റു പ്രതിമയുടെ തലയിലിരിക്കുന്ന സ്വർണ്ണക്കിരീടം എടുത്തു ദരിദ്രർക്കു വിതരണം ചെയ്‌വാൻ യേശു അവനോടു പറയുന്നു. മാത്രമല്ല, ആ സിമിന്റിൽനിന്നു തന്നെ വിമോചിപ്പിക്കുവാനും പഴയ മുൾക്കിരീടം തന്റെ തലയിൽ വയ്ക്കുവാനും യേശു ആവശ്യപ്പെടുന്നു. ആരാണ തിനെ സിമിന്റിലും സ്വർണ്ണത്തിലും ബന്ധിച്ചിട്ടത് എന്നു ഭിക്ഷക്കാരൻ ചോദിക്കുന്നു. ആധുനിക പരീശന്മാർ, അവർ എന്നെ ദരിദ്രരിൽനിന്ന കററി സമ്പന്നന്മാരുടെ മാത്രം ആക്കിയിരിക്കുന്നു. നിങ്ങളുടെ വകയാണു ഞാനും എനിക്കുള്ളതും. എന്നെ വിമോചിപ്പിക്കുക എന്ന് യേശു പറയുന്നു നീ എന്റെ തലയിൽനിന്നു സ്വർണ്ണക്കിരീടം നീക്കിയപ്പോഴാണ് എനിക്കു സംസാരിക്കാൻ കഴിഞ്ഞത്. എനിക്കല്ല, നിങ്ങൾ ദരിദ്രർക്കാണ് സ്വർണ്ണത്തിന്റെ ആവശ്യം. അതു കൊണ്ടുപോയി വിററ് ദരിദ്രരുടെ പട്ടിണിയും നഗ്നതയും, ദാരിദ്ര്യവും മാററുക എന്ന് യേശു പറഞ്ഞു. ഭിക്ഷക്കാരൻ അതനുസരിക്കാൻ പോയപ്പോഴേക്കും കുടവയറൻ പുരോഹിതനും, കമ്പനി മുതലാളിയും, പോലീസുകാരനും സ്ഥലത്തെത്തി ദരിദ്രനെ അറസ്ററു ചെയ്ത് ജയിലിലാക്കുകയും സ്വർണ്ണക്കിരീടം പിന്നെയും യേശുവിന്റെ തലയിൽ വയ്ക്കുകയും ചെയ്തു. യേശു പിന്നെയും കരഞ്ഞുകൊണ്ടവിടെ നില്ക്കുന്നു.

ഈ ശക്തമായ ഉപമയിൽനിന്നും ആധുനിക സമ്പന്ന സഭയുടെ ഭീകരമായ പരാജയം ആർക്കും കാണാവുന്നതാണ്. സ്വത്തിന്റെ ഉടമയായ ദൈവം ഏവർക്കും അതു കൊടുക്കുമ്പോൾ ചിലർ അതിനെതിരായി ചെയ്യുന്ന കാര്യങ്ങൾ എങ്ങനെ അവസാനിപ്പിക്കാമെന്നതാണ് ചിന്തിക്കേണ്ടത്. 5 താലന്തു പത്താക്കുന്നവൻ അതു യേശുവിനെ ഏല്പിച്ചാൽ യേശു ഏവർക്കും അർഹമായ വിധത്തിൽ അതു കൊടുക്കും. യേശുവിന്റെ ഹിതാനുസരണമുള്ള മിഷൻ ഇതാണ്.

# നാലാം സുവിശേഷത്തിലൂടെ ഒരു തീർത്ഥയാത്ര

(ix)

ഫാ. പി. ജോർജ്ജ് ഫിലിപ്പ് M. A.

## മനുഷ്യജഡം ധരിച്ച വചനം

വി. യോഹ. 1:14. 'വചനം ജഡമായിത്തീർന്ന് നമ്മുടെ ഇടയിൽ പാർത്തു'.

ക്രിസ്തുവിനെ സ്വീകരിച്ചവർ 'ദൈവത്തിൽ നിന്നു ജനിച്ചവരാണ്'', 'ദൈവമക്കളാണ്'' എന്നാണ് പന്ത്രണ്ടും പതിമൂന്നും വാക്യങ്ങളിൽ പറഞ്ഞുവച്ചത്. ക്രിസ്തുവിനെ കൈക്കൊണ്ടവർക്കും ദൈവമക്കൾ എന്ന പദവി സിദ്ധിക്കുന്നതിനുള്ള കാരണമാണ് അടുത്ത വാക്യത്തിലൂടെ വ്യക്തമാക്കുന്നത്. വചനം ജഡമായിത്തീർന്നതുകൊണ്ടാണ് ക്രിസ്തുവിനെ കൈക്കൊള്ളുവാനും ദൈവപുത്രരാകുവാനും നമുക്കു സാധിക്കുന്നത്.

## ദൈവസാരാംശം ഉപേക്ഷിച്ചില്ല

മനുഷ്യമക്കളെ ദൈവമക്കളാക്കിത്തീർക്കേണ്ടതിന് ദൈവപുത്രൻ മനുഷ്യപുത്രനായിത്തീർന്നു. For He became son of man who was God's own Son in order that He might make the sons of men to be children of God.

## ദൈവസാരാംശത്തിന്മേൽ മനുഷ്യരൂപം ധരിച്ചു

ദൈവസാരാംശത്തിന് ഒരിക്കലും മാററമില്ല. അതുകൊണ്ട് മനുഷ്യാവതാരത്തിൽ ദൈവം അദ്ദേഹത്തിൻെറ സാരാംശത്തെ ഉപേക്ഷിച്ചില്ല. ദൈവസാരാംശത്തിന്മേൽ മനുഷ്യരൂപം ധരിക്കുക മാത്രമാണ്.

സ്വന്തം സാരാംശത്തെക്കാൾ മഹത്തരമായ മററൊന്നില്ല. അതുകൊണ്ട് മറെറാരു ശ്രേഷ്ഠനിലയിലേയ്ക്ക് ഉയരേണ്ട ആവശ്യം ദൈവത്തിനില്ല.


മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്












Mrs. John (K. S. A.)

# മലങ്കരസഭയും നവീകരണവും

## ഡോ. അലക്സാണ്ടർ മാർത്തോമ്മാ മെത്രാപ്പോലീത്തായുടെ നിഗമനം ശരിയോ ?

ജോർജ്ജ് വർഗീസ്, മദ്രാസ്

'മലങ്കരസഭയും നവീകരണവും' എന്ന തലവാചകത്തിൽ ഡോ. അലക്സാണ്ടർ മാർത്തോമ്മാ മെത്രാപ്പോലീത്താ 1986 ഫെ. 16–ലെ മനോരമ സൺഡേ സപ്ളിമെൻറിൽ എഴുതിയിട്ടുള്ള ലേഖനത്തിലെ അക്ഷന്തവ്യങ്ങളായ തെററുകളെ ചൂണ്ടിക്കാണിച്ചുകൊണ്ട് ഒരു സാഹിത്യകാരനും ചരിത്രപണ്ഡിതനുമായിരുന്ന ചിത്രമെഴുത്തു കെ. എം. വർഗീസിൻെറ മകനും ചരിത്രഗവേഷകനുമായ ശ്രീ. ജോർജ്ജ് വർഗീസ് അയച്ചുതന്ന ലേഖനമാണ് ഇത്.

സഭകളുടെ യോജിപ്പിനും എക്യുമെനിക്കൽ പ്രസ്ഥാനത്തിൻെറ വിജയത്തിനും നാം എല്ലാവരും പരിശ്രമിക്കയും അതിനായി ആഗ്രഹിക്കുകയും ചെയ്യുന്നു. അതൊരുവശം, എന്നാൽ സുറിയാനിസഭയുടെ പൂർവ്വചരിത്രം ഓരോരുത്തർ മാറിയെഴുതി ജനങ്ങളെ തെററിദ്ധരിപ്പിക്കാൻവേണ്ടി എഴുതുന്ന വ്യാജകഥകളെ നേരിടേണ്ടതു മറെറാരു വശം! ഈ ലേഖനം മാർത്തോമ്മാസഭയെ അവഗണിച്ചുകൊണ്ടുള്ളതല്ല. അവരെ നാം ബഹുമാനിക്കുന്നു, ആദരിക്കുന്നു. എന്നാൽ അവരുടെ നേതാക്കന്മാരുടെ പ്രസ്താവനകൾമൂലം പ്രചരിപ്പിക്കപ്പെടുന്ന, ചരിത്രസത്യങ്ങൾക്കു വിപരീതമായ വസ്തുതകൾ സഭാംഗങ്ങളെ മനസ്സിലാക്കേണ്ടത് അനിവാര്യമാണ്. ഇക്കാര്യത്തിൽ ശ്രീ. ജോർജ്ജ് വർഗീസിൻെറ ലേഖനം വിലപ്പെട്ടതാണ്. (പത്രാധിപർ)

നൂററൻപതു വർഷം മുമ്പ് മലങ്കര സഭയിൽ വസിച്ചിരുന്ന സഭാംഗങ്ങൾക്ക് സ്വന്തഭാഷയിൽ ദൈവവചനം സുലഭമായിരുന്നില്ലെന്നും, തന്മൂലം ക്രിസ്തീയ രക്ഷയെയും അനുഭവത്തെയും കുറിച്ചുള്ള പരിജ്ഞാനം വളരെ വിരളമായിരുന്നുവെന്നും, കേരളത്തിലെത്തിയ ആംഗ്ലേയ മിഷ്യണറിമാർ വേദപുസ്തകം മലയാളഭാഷയിലേക്കു വിവർത്തനം ചെയ്ത് അതു പഠിപ്പിക്കുന്നതിനും പ്രസം

---

തന്റെതിനു സമാനമായ നിലപോലും മററാർക്കുമില്ല. അങ്ങനെയിരിക്കെ ദൈവത്തിന് മാററമുണ്ടാകുകയാണെങ്കിൽ അത് താഴ്ന്ന അവസ്ഥയിലേക്കാകണം. അങ്ങനെ താഴ്ന്ന സ്ഥിതിയിലേക്കു മാറുന്ന ദൈവം ദൈവമല്ല. അതുകൊണ്ടാണ് ''അവൻ വ്യത്യാസം കൂടാതെ മനുഷ്യനായിത്തീർന്നു'' എന്ന് നമ്മുടെ പ്രാർത്ഥനയിൽ ചൊല്ലുന്നത്. 'നീയോ അനന്യൻ' എബ്രാ. 1:12.

### ഒന്നു മറെറാന്നിൽ വസിച്ചു

വചനം ജഡത്തിൽ വസിച്ചു. അങ്ങനെ രണ്ടും ഒന്നായിത്തീർന്നു—വചനമാകുന്ന ദൈവവും ജഡവും. 'God the Word and the Flesh are One, not by any confusion or obliteration of substances but by a certain union in effable and part understanding. Ask not how for it was made so as He knoweth' – ക്രിസോസ്റ്റം. നമ്മുടെ ജഡം അവൻ സ്വയം ധരിച്ചു. അതുകൊണ്ട് ഈ കൂടാരത്തിൽ അവൻ എന്നും വസിക്കുന്നു. താല്ക്കാലികമായല്ല; നിത്യമായി. "He inhabits this tabernacle for ever, for He clothed Himself with our flesh, not as again to leave it, but always to have it with him" – ibid.

ഏതു കൂടാരത്തിലാണ് അവൻ വസിച്ചത് ? ''ദാവീദിൻെറ വീണ കൂടാരത്തെ അന്നാളിൽ നിവർത്തുവാൻ'' (ആമോസ് 9:11). ആ കൂടാരത്തിൽ അവൻ വസിച്ചു. വീഴ്ച ഭവിച്ച മനുഷ്യസ്വഭാവമാണ് ദാവീദിൻെറ കൂടാരം. ഏതു കരങ്ങളാണോ അതു മെനഞ്ഞെടുത്തത് അതിനു മാത്രമേ അതിനെ വീഴ്ചയിൽനിന്നു ഉയർത്തുവാനും സാധിക്കൂ. അങ്ങനെ ആ കരം മനുഷ്യവർഗത്തെ താങ്ങി.

ഗിക്കുന്നതിനും തുടങ്ങിയപ്പോഴാണ് ക്രിസ്തീയ രക്ഷയുടെ യഥാർത്ഥ അനുഭവം എന്തെന്ന് പൊതുജനങ്ങൾ ഗ്രഹിക്കുവാൻ ഇടയായതെന്നും, യഥാർത്ഥ ദൈവജ്ഞാനം പുരോഹിതന്മാരുടെയിടയിൽ കുറവായിരുന്നുവെന്നും, അബ്രഹാം മല്പാന്റെ നവീകരണം 'മതപരിഷ്കർത്താക്കളായ' ശ്രീബുദ്ധനും മുഹമ്മദുനബിയും യഹൂദപാരമ്പര്യത്തിലെ പ്രവാചകന്മാരും മററും 'ദൈവശബ്ദം കേട്ട്' 'പുനഃപ്രതിഷ്ഠ' മററിയതിനു സമമാണെന്നും, അതു സുറിയാനി സഭയുടെ പുരോഗമനത്തിനുവേണ്ടിയായിരുന്നുവെന്നും സമർത്ഥിച്ചുകൊണ്ട് ഡോക്ടർ അലക്സാണ്ടർ മാർത്തോമ്മാ മെത്രാപ്പോലീത്താ 1966 ഫെ. 16-ാം നു മലയാള മനോരമയിലെഴുതിയ ഒരു ലേഖനം വായിക്കാനിടയായി. അതിലുള്ള ചരിത്രസംബന്ധമായ പല പിശകുകളും ചൂണ്ടിക്കാണിക്കുകയെന്നതുമാത്രമാണ് ഈ ലേഖനോദ്ദേശം. അബ്രഹാം മല്പാന്റെ ഭാഗിനേയൻ മാരാമണ്ണ് പാലക്കുന്നത്തു മത്യൂസ് മാർ അത്താനാസ്യോസ് (1818–1877) മെത്രാപ്പോലീത്താ ശീമയിൽനിന്നും പട്ടമേററു കൊച്ചിയിൽ വന്നിറങ്ങിയപ്പോൾ അദ്ദേഹത്തെ സ്വീകരിക്കുവാൻ ചെന്ന ചിലരുടെ പ്രേരണയ്ക്കു വിധേയനായതുകൊണ്ടാണ് അദ്ദേഹം പഴയ സുറിയാനി തക്സാ (അബ്രഹാം മല്പാൻ നവീകരിച്ച പുതിയ തക്സാ ഉപയോഗിക്കാതെ) ഉപയോഗിച്ചു കുർബാന നടത്തിയതെന്നും, മലങ്കരസഭയുടെ ആകമാനമായ നേതൃത്വവും ലൗകികാധികാരവും ഉറപ്പു വരുത്തിയശേഷമേ നവീകരണാശയങ്ങൾ പ്രചരിപ്പിക്കണമെന്നായിരുന്നു മെത്രാപ്പോലീത്തായുടെ ലക്ഷ്യമെന്നും മെത്രാപ്പോലീത്താ എഴുതിയിരിക്കുന്നു.

സുറിയാനി സഭയുടെ പരിഷ്കാരമെന്ന പേരിൽ പുരാതനവും ബഹുമാനാർഹവുമായ ഒരു സമുദായത്തിന്റെയും അതിന്റെ കാതോലികമായ വിശ്വാസാചാരങ്ങളുടെയുംമേൽ ആംഗ്ലിക്കൻ സഭയുടെ ഉപദേശങ്ങളും നിയമങ്ങളും അടിച്ചേല്പിക്കുവാനും അതിന്റെ പ്രാരംഭമായി ഇംഗ്ലീഷ് പള്ളിക്രമം ഇവിടെ നടപ്പാക്കി സുറിയാനി സഭയെ ആംഗ്ലേയ സഭയുടെ ഒരു ലോചർച്ചുവിഭാഗമായ C.M.S-ൽ ക്രമേണ ലയിപ്പിക്കുവാനുമാണല്ലോ, ആംഗ്ലേയ മിഷ്യനറി ഡോ. കേർ ഒഴികെ ഈ മലയാളത്തുവന്ന എല്ലാ C. M. S. മിഷ്യണറിമാരും ഉന്നംവച്ചത്. ആംഗ്ലിക്കൻ കുർബാനതക്സാ സുറിയാനി സഭയിൽ നടപ്പാക്കുന്നതിന്റെ ആദ്യപടിയായിട്ടാണ് സുറിയാനി കുർബാന തക്സാ പരിഷ്കരണം അവർ ഉദ്ദേശിച്ചത്. എന്നാൽ ഇംഗ്ലീഷ് പള്ളിക്രമം സുറിയാനി സഭയിൽ നടപ്പിലാക്കുന്നതു ക്ഷിപ്രസാദ്ധ്യമല്ലെന്നു കണ്ടപ്പോൾ, സുറിയാനി സഭയിലെ ഭരണക്രമം, അഭ്യസന രീതി, കുർബാന തക്സാ എന്നിവയിൽ ചില ഭേദഗതികൾ വരുത്തുവാൻ തന്നെ അവർ തീരുമാനിച്ചു. വിശ്വാസികളായി മരിച്ചുപോയവർക്കുവേണ്ടിയുള്ള പ്രാർത്ഥന, വി. കുർബാനയിൽ ദൈവസാന്നിദ്ധ്യമുണ്ടെന്നുള്ള വിശ്വാസം, വി. കന്യകമറിയാമിനോടും പരിശുദ്ധന്മാരോടുമുള്ള പ്രാർത്ഥന, കുർബാന രക്തരഹിതമായ ഒരു ബലികൂടിയാണെന്നുള്ള വിശ്വാസം, കുർബാനയിലെ വാഴ്ത്തപ്പെട്ട അപ്പം വാഴ്ത്തപ്പെട്ട വീഞ്ഞിൽ മുക്കി അത്മായർക്കു കൊടുക്കുന്നത്, പട്ടക്കാർ രോഗിയുടെ ആത്മശരീര സൗഖ്യത്തിനുവേണ്ടി വിശുദ്ധ തൈലം പൂശി പ്രാർത്ഥിക്കുന്നത് മുതലായ സഭയുടെ കാതോലികമായ വിശ്വാസ തത്വങ്ങളാണ് സുറിയാനി സഭയിലെ

---

മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്

ഒരു വിശ്വാസി, ബോംബെ.

ഗുരുതരമായ തെററുകളായി മിഷ്യണറിമാർ കണ്ടുപിടിച്ചത്. സുറിയാനി സഭയെ കുരുക്കിലാക്കി ആംഗ്ലിയാ സഭയിലേക്കു പരിവർത്തനം ചെയ്വാനുള്ള മിഷ്യണറിമാരുടെ സർവ്വ പരിശ്രമങ്ങളും വിഫലമായതോടെ 1836 ജനു. 16-ാം തീയതിയിലെ മാവേലിക്കര സൂന്നഹദോസിൻെറ പടിയോലകളോടെ അവർ പിരിഞ്ഞുപോകേണ്ടിവന്നു. അതിനുശേഷം മൈലക്കൊമ്പ് മുതലായ സ്ഥലങ്ങളിൽനിന്ന് ക്രിസ്തുമാർഗ്ഗം സ്വീകരിച്ച് ക്രൈസ്തവരായിത്തീർന്ന മലയരയന്മാരെയും, കായങ്കുളം, കററാണം, പുതുപ്പള്ളി, കാപ്പിൽ, ക്ലാപ്പന, തോലശേരി, പള്ളം മുതലായ സ്ഥലങ്ങളിൽനിന്ന് ജ്ഞാനസ്നാനം സ്വീകരിച്ച ഈഴവരേയും, അതിനും പുറമേ മിഷ്യണറിമാരോടു ചേർന്ന ഏതാനും സുറിയാനിക്കാരെയും ചേർത്താണ് C. M. S. എന്ന പേരിൽ ഒരു സഭ അവർ ഇവിടെ സ്ഥാപിച്ചത്. 'ആംഗ്ലേയ സുറിയാനിക്കാർ' എന്നു പിൽക്കാലത്തു അറിയപ്പെട്ടിരുന്ന ഇവർ സായ്പിൻെറ സുവിശേഷപ്രസംഗത്തിൽ ആകൃഷ്ടരായതുകൊണ്ടോ, ദൈവശബ്ദം കേട്ടതുകൊണ്ടോ അല്ല C. M. S.-ൽ ചേർന്നത്. മാതൃസഭയെ ഉപേക്ഷിപ്പാൻ സുറിയാനിക്കാരെ പ്രേരിപ്പിച്ച പ്രധാന പ്രേരണശക്തി, ദാരിദ്ര്യശാന്തിയെക്കുറിച്ചുള്ള ഉൽക്കണ്ഠയിൽനിന്ന് ഉയിർ എടുത്തതായിരുന്നു. അധഃകൃതരുടെ മതപരിവർത്തനമാവട്ടെ, വിദ്യാഭ്യാസ–സാമ്പത്തിക ആനുകൂല്യങ്ങളേയും തദ്വാരാ ലഭിക്കാവുന്ന ഉദ്യോഗലബ്ധിയെയും ലക്ഷ്യമാക്കിയായിരുന്നു. നായന്മാർ, നമ്പൂതിരിമാർ മുതലായവരിൽനിന്നു രക്ഷപ്രാപിക്കുന്നതിനു മിഷ്യണറിമാരെ ശരണീകരിച്ച അല്പം ചില കുടുംബങ്ങളും ഈ ഗണത്തിൽ ഉണ്ട്.

നവീകരണത്തിൻെറ ഒരു ഹ്രസ്വചരിത്രം പറയുകയാണെങ്കിൽ, സുറിയാനി തക്സാ പരിഷ്കരിക്കുവാൻ അബ്രഹാം മല്പാൻ ഉൾപ്പെടെ നാലു സുറിയാനിക്കത്തനാരന്മാരെ മിഷ്യണറിമാർ ശമ്പളംകൊടുത്തു പഴയസെമിനാരിയിൽ നിയമിച്ചു. സുവിശേഷാവബോധമില്ലാത്ത സുറിയാനിക്കാരുടെ പരാധീനത സുറിയാനിസഭയുടെ മാലിന്യത്തിൻെറയും അന്ധതയുടെയും മൂഢതയുടെയും ഒരു മികച്ച ലക്ഷ്യമായി മിഷ്യണറിമാരും അബ്രഹാം മല്പാനും മറ്റും കൊട്ടിഘോഷിച്ചു. മിഷ്യണറിമാരുടെ ദുഷ്പ്രേരണയിൽ കുടുങ്ങി, അവരുടെ ഇച്ഛാവർത്തിയായി, അവരെ പ്രസാദിപ്പിക്കുവാൻ മല്പാനച്ചൻ ചെയ്ത പരിശ്രമങ്ങൾക്ക് അന്നത്തെ സുറിയാനിസമുദായം അനുമതിയോ പിൻതുണയൊ നൽകിയിരുന്നില്ല. മല്പാൻെറ പ്രസ്തുത നീക്കങ്ങളെ സുറിയാനിസഭ ഏകയോഗമായി ശക്തിയായിട്ടെതിർക്കുകയാണുണ്ടായത്. 'അരക്കുർബാന' എന്ന് ഇതിനു നാമകരണം ചെയ്തു ചില നവീകരണക്കാർപോലും കുററപ്പെടുത്തിയിരുന്നതു ഈ വികൃത തക്സായെപ്പററിയാണെന്നു ചരിത്രകാരനായ ഇ. എം. ഫിലിപ്പുതന്നെ പ്രസ്താവിച്ചിട്ടുണ്ട്.

സുറിയാനിക്രിസ്ത്യാനികളുടെ പള്ളിപ്പെരുന്നാൾ ആഘോഷങ്ങളും കലാപ്രകടനങ്ങളുമൊക്കെ അതിനിഷിദ്ധവും പൈശാചികവുമാണെന്നു മിഷ്യണറിമാർ പ്രചരണം ചെയ്തു. മതമെന്നാൽ എന്താണെന്നും, സാമുദായിക ജീവിതത്തിൽ കലയ്ക്കുള്ള സ്ഥാനമെന്താണെന്നും വ്യവച്ഛേദിച്ചറിവാൻ കഴിയാതിരുന്ന അബ്രഹാം മല്പാൻ വെള്ളക്കാരൻ പറയുന്നതെല്ലാം വേദവാക്യതുല്യമായി കൊണ്ടാടി. ചുരുക്കത്തിൽ സുവിശേഷപ്രചരണത്തിനുള്ള മല്പാൻെറ നിഷ്കപടമായ താല്പര്യത്തിൻെറയും, വിശുദ്ധമായ ഒരു ക്രൈസ്തവജീവിതം നയിപ്പാനുള്ള അദ്ദേഹത്തിൻെറ അഭിവാഞ്ഛയുടെയും മറപററി മിഷ്യണറിധവരമാർ അദ്ദേഹത്തിൻെറ ഹൃദയത്തെ സ്വാർത്ഥോദ്ദേശങ്ങൾക്കുവേണ്ടി ചൂഷണം ചെയ്തു. സുറിയാനിസഭയുടെ ഉപാസനാചാരങ്ങളിൽ പ്രാമുഖ്യമായ പലതും റോമാസഭയിൽനിന്നു ഒഴുകി അടിഞ്ഞവയാണെന്ന് മിഷ്യണറിമാർ അദ്ദേഹത്തെ ദൃഢമായി വിശ്വസിപ്പിച്ചിരുന്നു. വ്യക്തിഗതമായും പ്രാദേശികമായും അവിടവിടെ ചിലർ ആചരിച്ചിരുന്ന ചില വികൃത നടപടികളും മററു ചില മൂഢ സങ്കല്പങ്ങളും സുറിയാനിസഭയുടെ മാലിന്യങ്ങളായി കണക്കാക്കാൻ മിഷ്യണറിമാർ മല്പാൻെറമേൽ സ്വാധീനം ചെലുത്തി. 'യൂറോപ്യൻ മിഷ്യണറിമാരുടെ മതസാഹിത്യവും വിശ്വാസനടപടികളുമെല്ലാം അതിവിശിഷ്ടവും അക്ഷരംപ്രതി വേദാനുസൃതവുമാണെന്ന് അവരുടെ വിദ്യാഭ്യാസോൽക്കർഷത്തിലും ഉയർന്ന നാഗരികതയിലും മല്പാനച്ചൻ കണ്ണുമടച്ചു വിശ്വസിച്ചു. അങ്ങനെ പാശ്ചാത്യമിഷ്യണറിമാരുടെ ഇച്ഛാനുവർത്തി എന്ന നിലയിൽ സുറിയാനിസഭയുടെ വിശ്വാസാചാരസാഹിത്യത്തിൻെറയും വേദശാസ്ത്രസംഹിതയുടെയും നേരെ സ്വന്തം അപാണ്ഡിത്യത്തിൻെറയും ഹ്രസ്വവീക്ഷണത്തിൻെറയും സർവ്വബലഹീനതകളോടുംകൂടെ അദ്ദേഹം അവജ്ഞാപൂർവ്വം കൈ ഓങ്ങി'. ചിത്രമെഴുത്തു കെ. എം. വർഗീസ്, കെ. എൻ. ദാനിയേലുമായുള്ള വാദപ്രതിവാദം—മലങ്കരസഭ 1948.

## നവീകരണസഭയിൽ വിദ്വാൻകുട്ടിയുടെ യൂയോമയ സംസ്ക്കാരത്തിന്റെ അടിയൊഴുക്ക്

അബ്രഹാം മല്പാന്റെ പേരിലുണ്ടായ പഴയ നവീകരണസഭയിലെ ഏറ്റുപറച്ചിൽ അഥവാ മാന സാന്തരപ്രാർത്ഥനാരീതി യൂസ്തൂസ് യൗസേപ്പ് —അഥവാ—വിദ്വാൻകുട്ടിയുടെ യൂയോമയ സംസ്ക്കാരത്താൽ പരിപുഷ്ടമായിത്തീർന്നു. '1881—ൽ കർത്താവായ യേശുക്രിസ്തുവിന്റെ രണ്ടാമത്തെ വരവുണ്ടാവുമെന്നുള്ള.........അതിനെ ആത്മീയവെളിച്ചമായി അവ്യാജമായി വ്യാഖ്യാനിക്കുകയും ചെയ്തു'. [യാക്കോബായ മാർതോമ്മാ സഭകളുടെ വിശ്വാസാചാരങ്ങളും പുനരൈക്യവും ചിത്രമെഴുത്ത് കെ. എം. വർഗീസ്—കെ. എൻ. ദാനിയേൽ എഴുത്തുകുത്തുകൾ, ചർച്ചുവീക്കിലി 1948] വെ. യൂസ്തൂസ് [യൗസേപ്പിന്റെ (വിദ്വാൻകുട്ടി) പ്രവചനം കേവലം അസംബന്ധമായി പരിണമിച്ച് യൂയോമയസഭ തകർന്ന് തരിപ്പണമായിത്തീരുകയും, അതിനു മുമ്പായി ഇഹലോകത്തിൽ ഇനി സ്വത്ത് വേണ്ടെന്നു കരുതി ഉള്ളവ മുഴുവനും എഴുതിവിററ് കിട്ടിയ പണം മുഴുവൻ പൊതുവകയാക്കി വിദ്വാൻകുട്ടിയുടെ പാദത്തിൽ സമർപ്പിച്ച അന്നത്തെ നാലായിരത്തോളം യൂയോമയ സുറിയാനി കുടുംബങ്ങൾ നിർദ്ധനരും നിരാധാരരും അധിക്ഷിപ്തരുമായിത്തീരുകയും, C. M. S. സഭയും സുറിയാനിസഭയും അവരുടെ മുമ്പിൽ തികച്ചും നിഷ്ക്കരുണമായി വാതലടയ്ക്കുകയും ചെയ്കയാൽ അവർ പിന്നീട് ഏകരക്ഷാമാർഗ്ഗമായി കണ്ടെത്തിയ നവീകരണസഭയിൽ ഉണർവ്വിന്റെ പേരിൽ ഊടുണ്ടുകയറി വിശ്വാസാചാരങ്ങളുടെ അലകും പിടിയും അല്പകാലത്തിനുള്ളിൽ കൈവശപ്പെടുത്തി. നവീകരണസഭയിൽ ചേർന്ന യാക്കോബായക്കാരുടെ സംഖ്യയെ അപേക്ഷിച്ചു ഈ യൂയോമയക്കാരുടെ സംഖ്യ വളരെ വമ്പിച്ചതായിരുന്നു. ഒരു വലിയ സംഖ്യയോടും പിൻബലത്തോടുംകൂടെ സംഘടിപ്പിച്ച ആംഗ്ലേയസുറിയാനിക്കാരുടെ സംഖ്യ കുറയുവാനും നവീകൃതസഭയിൽ സുറിയാനിക്കാരുടെ സംഖ്യ വർദ്ധിപ്പാനുമുള്ള കാരണം ഇതു മാത്രമാണ്. ഇങ്ങനെ നവീകൃതസഭയായ മാർത്തോമ്മാസഭയിൽ നുഴഞ്ഞുകയറിയ യൂയോമതസ്ഥർ അവർക്കു പരിമിതമായ പലതും നവീകൃതസഭയിൽ നട്ടുപിടിപ്പിച്ചു. ഇവയിൽ ചിലതാണ്, ഉണർവ്വുരീതി, സംഗീതമേളങ്ങളോടുകൂടിയ യോഗങ്ങൾ, സാക്ഷിപറച്ചിൽ, സാക്ഷി പറച്ചിലോടുകൂടി പാപം വിളിച്ചുപറയൽ, (ഏറ്റുപറച്ചിൽ) ആത്മീയചുംബനം, ആത്മീയ നൃത്തം, കുരിശുവരയേയും, കുരിശിനെയും പററിയുള്ള അവജ്ഞ, ഏതു ദിക്കിലേക്കും തിരിഞ്ഞു പ്രാർത്ഥിക്കയെന്ന രീതി, അബ്രഹാം മല്പാനച്ചന്റെ തക്സാ തന്നെയും തോന്നിയവിധം തിരുത്തിച്ചൊല്ലുന്നതിനുള്ള സ്വാതന്ത്ര്യം, പൊതുയോഗങ്ങളിൽ സ്ത്രീകൾ പരസ്യമായി പ്രാർത്ഥിക്കുന്ന രീതി, അവരുടെ പ്രസംഗം, എന്നിവകൾ. ഇതിൽ പാപം വിളിച്ചുപറയൽ ആദ്യകാലത്തും പിന്നീടും യൂയോമയ സഭയിലെപ്പോലെ വളരെ ദുസ്സഹമായ രീതിയിലായിരുന്നു നടന്നുപോന്നിരുന്നത്. ചില ഭാര്യമാരുടെ സാക്ഷിപറച്ചിൽകഥ പ്രസിദ്ധമാണല്ലൊ. ഈ രീതിയിലുള്ള സാക്ഷിപറച്ചിലും ഏറ്റുപറച്ചിലുമായിരുന്നു നവീകരണസഭയിലും അവർ ആവർത്തിച്ചത്. കൊല്ലവർഷം 1083—ലെ ഉണർവ്വുകാലത്തുപോലും ഇത്തരം പാപം വിളിച്ചുപറയലും, ആത്മീയനൃത്തവും മാർത്തോമ്മാസഭയിൽ നടപ്പിലിരുന്നുവെന്നുള്ള കഥ ആർക്കുതന്നെയും വിസ്മരിപ്പാൻ കാലമായിട്ടില്ല. കന്യകാദൂഷണം, ഭ്രൂണഹത്യ, മോഷണം, വ്യഭിചാരം, ക്ഷുദ്രപ്രയോഗം, അമ്മാവിയമ്മയും മരുമകനും തമ്മിൽ വ്യഭിചരിച്ച കഥകൾ, വ്യാജവ്യവഹാരങ്ങൾ എന്നിത്യാദി എത്രയോ ദുഷ്കൃത്യങ്ങൾ, പരമാർത്ഥമായും പാപക്ഷ

MAR BASELIOS
CHILDREN'S HOME
Mannapra (P. O.)
Palghat District, Kerala State

കാലംചെയ്ത പ. ബസേലിയോസ് ഗീവറുഗീസ് രണ്ടാമൻ ബാവാ തിരുമനസ്സിലെ നാമധേയത്തിൽ 1959—ൽ സ്ഥാപിതമായത്, ജാതിമതഭേദമെന്യേ അനാഥരായ ആൺകുട്ടികളെയും പെൺകുട്ടികളെയും രണ്ടു പ്രത്യേക ഭവനങ്ങളിൽ പാർപ്പിച്ചും, അവശ്യം വേണ്ട വിദ്യാഭ്യാസം കൊടുത്തും സംരക്ഷിച്ചുവരുന്നതുമായ, ഓർത്തഡോക്സ് സഭയിലെ ഈ സ്ഥാപനത്തെ സംഭാവനയാലും പ്രാർത്ഥനകൾമൂലവും സഹായിക്കണമെന്നപേക്ഷ,

C. T. George
Managing Director.

## “മല[illegible] [illegible]യുഷ്[illegible]ലവ്രാക്കാം (തുടർച്ച)

| | |
|---|---|
| ജോർജു കോശി | പേരിശേശരി |
| ഡോ. അലക്സ് പോടം | കുറാളൂർ |
| ഏബ്രഹാം ജോൺ | വന്മഴി |
| സി. സി. ജോർജ് | കുന്നംകുളം |
| സേബാ മറിയം മാത്യൂസ് | നാരങ്ങാനം |
| ജേക്കബ് ഉമ്മൻ | നിരണം |
| വി. ഓ. ഐപ്പ് | ബാംഗ്ളൂർ |
| മാത്യു വറുഗീസ് | അരീപ്പറമ്പ് |
| റ്റി. പി. ചാക്കോ | കോയമ്പത്തൂർ |
| പി. എം. വറുഗീസ് | ബോംബെ |
| സിമി കുറിയാക്കോസ് | പാത്താമുട്ടം |
| ജിമി വറുഗീസ് | തൃശൂർ |
| വി. എം. തോമസ് | കൊല്ലാട് |
| റവ. ഫാ. ഉമ്മൻ മുരിങ്ങശ്ശേരി | പുറമറ്റം |
| ഏബ്രഹാം കെ. തോമസ് | കടമ്മനിട്ട |
| റവ. ഫാ. പി. അലക്സാണ്ടർ | മാവേലിക്കര |
| ജോർജ് ലൂക്കോസ് | മണിപ്പട്ടൂർ |
| ജിജി ജോർജ് | കൊട്ടാരക്കര |
| സാജു മർക്കോസ് | മുട്ടമ്പലം |
| ഈ. പി. ഏബ്രഹാം | പോത്താനിക്കാട് |
| ഡോ. തമ്പി വറുഗീസ് | കുന്നംകുളം |
| ഡോ. സി. ഐ. ബന്നി മാത്യു | ,, |
| മാത്യു പി. കെ[illegible]ണ്ണി | ,, |
| പി. യു. ജോർമ | ,, |
| റ്റി. എബി. ഡേവിഡ് | ,, |
| പി. എ. തോമസ് | അഹമ്മദബാദ് |
| ഷിബു കോശി ഐസക്ക് | പുത്തൂർ |
| റ്റി പി. വർഗീസ് | പഴഞ്ഞി |
| പി. വി. ജോൺ | കോയമ്പത്തൂർ |
| സി. യു. ഡേവി | എറണാകുളം |
| ഡോ. കെ. ജേക്കബ് റോയി | കുന്നംകുളം |
| ശ്രീ. റ്റി. ഐ. ഉല്ലാസ് | ,, |
| ഡോ. ഐപ്പ് തോലത്ത് | ,, |
| ഡോ. കെ. സി. ബാബു | ഷൊർണ്ണൂർ |
| ശ്രീ. ഈ. കെ. വിൽസൺ | കുന്നംകുളം |
| റ്റി. എം. വറുഗീസ് | ,, |
| സി. ഐ. വറുഗീസ് | ,, |
| പി. കെ. അനീഷ് ബാബു | കാട്ടക്കാമ്പാൽ |
| സിബിൻ മോബ് | ,, |
| റ്റിജു കൊച്ചുകുഞ്ഞ് | ,, |
| സാജൻ ജോർജ് | പെങ്ങാമുക്ക് |
| ഐപ്പുരു ജോണി | ,, |
| ജയ്സൺ ജോർജ് | ,, |
| വറുഗീസ് ജോസഫ് | നാഗാലാൻഡ് |
| ശ്രീമതി ആലീസ് തോമസ് | ചെറുതന |
| ഈ. കെ. ദാനിയേൽ | കൈപ്പട്ടൂർ |
| കെ. വി. തോമസ് | കരഗ്പ്പൂർ |
| പി. ജെ. വറുഗീസ് | മദ്രാസ് |
| റ്റി. എം. മാത്യൂസ് | കോട്ടയം |
| പി. എസ്. വറുഗീസ് | ഇംഫാൽ |
| കെ. റ്റി. വറുഗീസ് റോയി | തിരുവനന്തപുരം |
| പി. ഐ. ജോയി | കോയമ്പത്തൂർ |
| കെ. ജോർജ് ഡേവിഡ് | ,, |
| ജയ്സൺ ജേക്കബ് | കുന്നംകുളം |
| പ്രൊഫ. കെ. എം. കുറിയാക്കോസ് | പഴഞ്ഞി |

(തുടരും)

മാർത്തമ്മായും ഓരോരുത്തർ പരസ്യയോഗങ്ങളിൽ പച്ചയ്ക്കു വിളിച്ചുപറഞ്ഞ് കുടുംബജീവിതത്തിലും സാമുദായികജീവിതത്തിലും എത്രയോ വമ്പിച്ച കുഴപ്പങ്ങളാം പിൽക്കാലത്തു വരുത്തിവച്ചു! ഇവയെല്ലാം സുവിശേഷവിഹിതോപദേശസഭയുടെ ശരിയായ ലക്ഷണമാണെന്നും ആത്മപ്രചോദിതമാണെന്നും മാർത്തോമ്മാസഭ അക്കാലത്ത് പ്രശംസിക്കയും അതിനെ ആത്മീയവെളിച്ചമായി അവാജ്യമായി വ്യാഖ്യാനിക്കയും ചെയ്തു'.

**അടുത്ത ലക്കത്തിൽ:**

**മിഷ്യണറിമാരുടെ പ്രവർത്തനങ്ങൾ, മാത്യൂസ് അത്താനാസ്യോസും നവീകരണ വിശ്വാസവും, മാർതോമ്മാസഭയുടെ ആരംഭം......**


WANTED

A graduate young man as community organiser to work in the Parel Village Development Programme, Changanacherry. Remuneration around Rs. 500/- per month.

Apply immediately to:

Secretary
Kerala Council of Churches
Manganam-686 018

പുസ്തകാഭിപ്രായം:

# പാപത്തിൻെറ പാനീയം

## ഫാ. കുര്യാക്കോസ് പാറയ്ക്കൽ

ദീപിക ബുക്ക്ഹൗസ്

ശാസ്ത്രിറോഡ്, കോട്ടയം

പേജ്. 146. വില. 10 ക.

ആധുനികമനുഷ്യൻെറ അന്തകനായ മദ്യത്തെയും മദ്യപാനമെന്ന ദുശ്ശീലത്തെയും എതിർക്കുക എന്നത് ജീവിതവ്രതമായി സ്വീകരിച്ചിട്ടുള്ള ഫാ. കുറിയാക്കോസ് പാറയ്ക്കലിൻെറ അതിശ്രദ്ധേയമായ ഒരു കൃതിയാണ് പാപത്തിൻെറ പാനീയം. മദ്യരാക്ഷസൻെറ ആക്രമണത്തിനു വിധേയമായി തകരുന്ന വ്യക്തികളുടെയും കുടുംബങ്ങളുടെയും ദാരുണ കഥകൾ വിവരിച്ചുകൊണ്ടും മദ്യപാനത്തിൻെറ ദുരന്തഫലങ്ങളെ ശാസ്ത്രീയമായി വിശകലനം ചെയ്യുവാൻ ഗ്രന്ഥകർത്താവ് ഈ ഗ്രന്ഥത്തിലൂടെ നടത്തിയ ശ്രമം വിജയിച്ചിട്ടുമുണ്ട്.

മദ്യത്തിൻെറ ചരിത്രം, വിവിധ രാജ്യങ്ങളിൽ മദ്യപാനം വരുത്തിയിട്ടുള്ള ദുരന്തങ്ങൾ, മദ്യത്തിൻെറ മാരകമായ നശീകരണശക്തി, ആരോഗ്യത്തിന് മദ്യം വരുത്തുന്ന നാശങ്ങൾ, മദ്യപാനംമൂലമുളവാകുന്ന മാറാരോഗങ്ങൾ, മദ്യപാനികൾ സമൂഹത്തിൽ നടത്തുന്ന വമ്പിച്ച ക്രൂരകൃത്യങ്ങൾ എല്ലാം സരളമായും സയുക്തികമായും ഒരു ശാസ്ത്രജ്ഞൻെറ പാടവത്തോടെ ഗ്രന്ഥകാരൻ ഈ ഗ്രന്ഥത്തിൽ പ്രതിപാദിച്ചിട്ടുണ്ട്.

ഓരോ ക്രൈസ്തവഭവനത്തിലും സൂക്ഷിക്കേണ്ട അമൂല്യമായ ഒരു ഗ്രന്ഥമാണ് പാപത്തിൻെറ പാനീയം. ജീവിതകാലമത്രയും മദ്യപാനാസക്തിയുടെ ദോഷങ്ങൾ സമൂഹത്തെ ബോധ്യപ്പെടുത്താൻ നടത്തിയ ശ്രമത്തിൻെറ വല്ലിയിൽ വിളഞ്ഞ, ഒരു പക്വഫലമാണ് ഈ വിശിഷ്ടഗ്രന്ഥം.

പ്രൊഫ. സി. ജെ. മണ്ണുമ്മൂട്.


# BETHANY ACADEMY

**An English I. C. S. E. Residential School**

Vennikulam P. O.

Tiruvalla, Kerala - 689 544

1. One of the Finest institutions of its kind in South India, following the best educational procedures from abroad in conjunction with the I. C. S. E. System.

2. A Genuine English School with an English Style atmosphere, and English Speaking Student body.

I. 1986–87 അദ്ധ്യയനവർഷത്തിലേക്ക് പ്രവേശനത്തിനു് അപേക്ഷകൾ ക്ഷണിച്ചുകൊള്ളുന്നു.

* കംപ്യൂട്ടർ, ഹോംസയൻസ് എന്നീ പരിശീലനങ്ങൾ Std. VIII മുതൽ നടത്തപ്പെടുന്നു.
* പരിചയസമ്പന്നരായ അദ്ധ്യാപകരുടെ മേൽനോട്ടത്തിൽ ആൺകുട്ടികൾക്കും, പെൺകുട്ടികൾക്കും ബോർഡിംഗ് സൗകര്യങ്ങൾ.
* പ്രശാന്തമായ അന്തരീക്ഷത്തിൽ സ്വഭാവസംസ്ക്കരണത്തിന് മുൻതൂക്കം നൽകിക്കൊണ്ടുള്ള പരിശീലന പരിപാടികൾ.
* വിദഗ്ദ്ധരും പ്രശസ്തരുമായ അദ്ധ്യാപകർ.
* K. G. മുതൽ Std IX വരെയുള്ള ക്ലാസുകളിലേക്ക് പ്രവേശനം നൽകുന്നു
* I. C. S. E., C. B. S. E. സ്ക്കൂളുകളിൽനിന്നും വരുന്നവർക്ക് മുൻഗണന.

II. നേഴ്സറി ടീച്ചേഴ്സ് ട്രെയിനിംഗ്

കേരളാ ഗവർമെൻറ് സിലബസനുസരിച്ചുള്ള നേഴ്സറി അദ്ധ്യാപക പരിശീലനത്തിന് S. S. L. C. പാസായിട്ടുള്ളവർക്ക് പ്രവേശനം നൽകപ്പെടുന്നു.

PRINCIPAL

# ബൈബിൾ പഠനം

ഡി: എം. സി. ചെറിയാൻ

**പാഠം 43**

വിജയിയുടെ പേരും വിലാസവും

പേര്. മാത്യു വർഗീസ്

വിലാസം. കൂടക്കോനാത്ത്

സീതത്തോട് P. O.

ഭദ്രാസനം. തുമ്പമൺ

രജി. നമ്പർ.

പാഠം 43–ൻെറ ഉത്തരവും വിജയികളുടെ പേരും താഴെ കൊടുക്കുന്നു. വിജയി ആയി തെരഞ്ഞെടുക്കപ്പെട്ട ആരം രജി. നമ്പർ ചേർത്തിട്ടില്ല. രജി. നമ്പർ അയച്ചുതരാത്തപക്ഷം പുതിയ വിജയിയെ തെരഞ്ഞെടുക്കുന്നതാണ്. പലപ്രാവശ്യം പറഞ്ഞിട്ടുള്ളതാണ് നിങ്ങൾക്കു വരുന്ന മാസികയുടെ വിലാസത്തിൽ ഇടതുവശത്തായി കാണുന്ന നമ്പരാണ് നിങ്ങളുടെ രജി. നമ്പർ, മാസികയുടെ അംഗങ്ങൾ ബൈബിൾ പഠനത്തിലേയും അംഗങ്ങളാണ്. മാസികാ വരിക്കാർക്കായുള്ള പഠനപദ്ധതിയാണ്. ഒരു വീട്ടിൽ ഒരു മാസിക മതി. ഉത്തരം അയയ്ക്കുമ്പോൾ രജി. നമ്പർ കൂടി കാണിക്കണം.

43, 44 പാഠങ്ങളിൽ ധാരാളം പേർ ഉത്തരം അയയ്ക്കുന്നു. വിജയികളും കൂടുതലാണ്. 46 മുതലുള്ള പാഠങ്ങൾ ലേഖനഭാഗമാകയാൽ അധികം ചോദ്യങ്ങൾ ലഭിച്ചു എന്നുവരികയില്ല. ചോദ്യത്തിലെ അപാകതകൾ ക്ഷമിക്കുമെന്നു കരുതുന്നു. പാഠം 46 ഉത്തരം അടുത്ത മാസം 15–നു മുമ്പായി ബൈബിൾ പഠനം, പാഠം 46, C/o Dr. M. C. Cherian, Orthodox Student Centre, Trivandrum-1 695001 എന്ന വിലാസത്തിൽ അയയ്ക്കുക.

**പാഠം 43 ഉത്തരം.**

| | | | | | |
|---|---|---|---|---|---|
| 1. | 5 | 1:25 | 7. | 12 | 9:42 |
| 2. | 8 | 2:21 | 8. | 5000 | 9:14 |
| 3. | 12 | 2:42 | 9. | 5 | 12:52 |
| 4. | 30 | 3:23 | 10. | 2 | 24.33, 52 |
| 5. | 500 | 7:41 | 11. | 33 | |
| 6. | 7 | 8:3 | | | |

**പാഠം 46**

**അപ്പസ്തോലനായ പൗലോസ് റോമർക്ക് എഴുതിയ ലേഖനം**

പ്രവേശനഫാറം

പേര് .............................................

വിലാസം.........................................

ഭദ്രാസനം ......................................

രജി. നമ്പർ.....................

**പാഠം 43**

**11 ഉത്തരം ശരിയായി അയച്ചുതന്നവർ**

1. ഓ. എം. വറുഗീസ്, സാഗർ
2. മറിയാമ്മ മത്തായി, ദുർഗാപ്പൂർ
3. റ്റി. ഡി ജോർജുകുട്ടി, കുളനട
4. സി. തോമസ്, വാരാങ്കൽ
5. സുനു മെർലിൻ ജോർജ്, കുളനട
6. മറിയാമ്മ മത്തായി, ആനിക്കാട്
7. അനിതാ ജോയിസ്, കായംക്കാട്
8. ഏലമ്മ ഇടിക്കുള, കുറവൻകോണം
9. തങ്കമ്മ ജോർജ്, കുളനട
10. കൊച്ചന്ന പി. എം., മങ്ങാട്
11. ഷേർളി മേരി തോമസ്, കൊററനാട്
12. മോളി ജോസഫ്, പാത്താമുട്ടം
13. ആൻ ബേബി, വെരവാൽ
14. ബിസ്ററി മോൾ എം. തമ്പി, പഴഞ്ഞി
15. സിസി ജോർജ്, കുളനട
16. കെ. വി. തോമസ്, കാരഗ്പൂർ
17. മേരിക്കുട്ടി തോമസ്, ആസാം
18. സാലി തോമസ്, അങ്ങാടി പി. ഒ.
19. മോനച്ചൻ, ചാമത്തിൽ, ചെങ്ങരൂർ
20. വത്സല രാജ, പാങ്ങനാട്
21. കോശി മത്തായി, നന്ദിനി

22. തോമസ് ജേക്കബ്, വിക്രോളി
23. സ്റ്റാൻലി ജോൺസ്; പെരിങ്ങനാട്
24. ഷാജി വറുഗീസ്, പെരിങ്ങനാട്
25. തോമസ് വി. സഖറിയാ, നിരണം
26. മോളി മാത്യൂസ്, നാരങ്ങാനം
27. എം. വി. പൗലോസ്, ചെല്ലക്കോട്
28. റ്റി. ഡി. ജോർജുകുട്ടി, മദ്രാസ്
29. ഡോ. ഏലിയാമ്മ ഐസക്ക്, പുത്തൂർ
30. ഷേർളി തോമസ്, മിർസാപൂർ
31. ജോജി കററാനം, കായംകുളം
32. കെ. വി. ഏബ്രഹാം, കനകപ്പലം
33. പി. റ്റി. ഏലിയാമ്മ, കോടുകുളഞ്ഞി
34. റ്റി. എസ്. ജോൺ, തുമ്പമൺ
35 പി. കെ. കോശി; പിരളശ്ശേരി
36. കൊച്ചുമോളം ആൻഡ്രൂസ്, പുന്നവേലി
37. പി. സി. ചെറിയാൻ, ദുർഗ്ഗ്
38. സഖറിയാ പനയ്ക്കാമററം, ഫരീദാബാദ്
39. ബാബു ജോർജ്, വഡാല
40. കുഞ്ഞുമോൾ, പുനലൂർ
41. തോമസ് വറുഗീസ്, കോട്ടമൺ
42. ജെയിംസ് ജോർജ്, പരുമല
43. ഡെയ്സി കെ. ഡേവിഡ്, കോയമ്പത്തൂർ
44. മാത്യു വറുഗീസ്, സീതത്തോട്
45. എബി ജേക്കബ്, വാഴൂർ
46. ജഗൻ കെ. മാത്യു, കടപ്ര
47. കെ. എ. തോമസ്, ജയ്പൂർ
48. ഇ. വി. ജോൺ, ബാംഗ്ലൂർ
49. മാത്യൂസ് തരകൻ, പ്രക്കാനം
50. പി. ജെ. തങ്കച്ചൻ, കുഴിമററം
51. മിസ്സസ് എം. തോമസ്, ഭോപ്പാൽ
52. മിസ്സസ് ജോർജ് മുതലാളി, കൊച്ചി
53. കെ. ഇ. ജോസഫ്, തലവടി
54. എ. കുഞ്ഞമ്മ, പത്തനാപുരം
55. ജയമ്മ ജോർജ്, പാററ്ന
56. മേഴ്സി ചെറിയാൻ, മിർസാപ്പൂർ
57. തങ്കമ്മ സഖറിയ, ആറാട്ടുപുഴ
58. ലൈബി മേരി വറുഗീസ്, ദർസപുര
59. ശോശാമ്മ തോമസ്, കിടങ്ങന്നൂർ
60. കെ. പി. തോമസ്, അന്ധേരി
61. എം. ജി. ജോമോൻ, പെരിശ്ശേരി
62. വി. ജെ. റ്റി. കുന്നത്താനം, ധരംപുര
63. വി. എം. ജോൺ, കൊററനാട്
64. സാറാ സൈമൺ, പെങ്ങാമുക്ക്
65. ലിസി ചെറിയാൻ, കുഴിത്തൊഴു


# MAR AUGEN BOARDING HOME

## M. D. SEMINARY, KOTTAYAM-1

(Manager: **H. G. Joseph Mar Pachomios Metropolitan**)

Attached to M. D. Seminary High School, Kottayam

Registration for admission to Std V to X (English & Malayalam Medium) has just started.

Supervised by experienced teachers and efficiant priests.

Application forms and prospectus can be had from the Boarding Home Office on payment of Rs. 10/-

BOARDING MASTER

# സഭാ വാർത്തകൾ

## വികലാംഗ ശിശുക്ഷേമകേന്ദ്രം ഉദ്ഘാടനം

മലങ്കര ഓർത്തഡോക്സ് സഭയിലെ ശിശുക്ഷേമ ബോർഡിന്റെ സഹകരണത്തിലും തിരുവനന്തപുരം മെത്രാസനത്തിന്റെ ചുമതലയിലും ആരംഭിച്ചിട്ടുള്ള ശിശുക്ഷേമകേന്ദ്രത്തിന്റെ ഉദ്ഘാടനവും കൂദാശയും 1986 മാർച്ച് 9–ാം തീയതി 3 മണിക്ക് പ. കാതോലിക്കാബാവാ തിരുമനസ്സിലെ പ്രധാന കാർമ്മികത്വത്തിൽ നടന്നു.

തിരുവനന്തപുരം അലത്തറ താബോർ ഗിരിയിൽവച്ച് നടന്ന പൊതുസമ്മേളനത്തിൽ പ. കാതോലിക്കാബാവാ തിരുമനസ്സുകൊണ്ട് അദ്ധ്യക്ഷത വഹിച്ചു. കേരളാ ഗവർണർ പി. രാമചന്ദ്രൻ വികലാംഗ ശിശുക്ഷേമകേന്ദ്രം ഉദ്ഘാടനം ചെയ്തു.

ശിശുക്ഷേമ ബോർഡ് പ്രസിഡന്റ് ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ, ശ്രീ. എ. ചാൾസ് എം. പി., ജി. കാർത്തികേയൻ എം. എൽ. എ. ഡോ. എൽ. സി. ഫിലിപ്പ്, ശ്രീ. കെ. റ്റി. ചാണ്ടി എന്നിവർ ആശംസാപ്രസംഗങ്ങൾ ചെയ്തു. ഭദ്രാസന മെത്രാപ്പോലീത്താ ഗീവർഗീസ് മാർ ദീയസ്ക്കോറോസ് സ്വാഗതവും ഭദ്രാസന സെക്രട്ടറി ഫാ. തോമസ് തേക്കിൽ കൃതജ്ഞതയും പറഞ്ഞു.

## കാതോലിക്കാദിനം

മലങ്കര ഓർത്തഡോക്സ് സഭാദിനം മാർച്ച് 16–ാം തീയതി വിവിധ ഭദ്രാസനങ്ങളുടെ ആഭിമുഖ്യത്തിൽ കേരളത്തിലും ഭാരതത്തിന്റെ വിവിധ ഭാഗങ്ങളിലും അമേരിക്കാ, ക്യാനഡാ, ജർമ്മനി, ഇംഗ്ലണ്ട്, അറേബ്യൻ രാജ്യങ്ങൾ, ആഫ്രിക്കാ, ഓസ്ട്രിയാ മുതലായ വിദേശരാജ്യങ്ങളിലും അവിടെയുള്ള മലങ്കര ഓർത്തഡോക്സ് സഭാംഗങ്ങൾ ആഘോഷിച്ചു. അന്നുരാവിലെ കാതോലിക്കേറ്റ് പതാക ഉയർത്തുകയും വി. കുർബാന മദ്ധ്യേ സഭയ്ക്കുവേണ്ടിയും പ. കാതോലിക്കാബാവായ്ക്കുവേണ്ടിയും പ്രത്യേകം പ്രാർത്ഥനകൾ നടത്തുകയും വി. കുർബാനയെ തുടർന്ന് പല പള്ളികളി

66. സാറാമ്മ യോഹന്നാൻ, ഏനാത്ത്
67. മനോജ് പി. മാത്യു, പിരളശേരി
68. കെ. പി. തോമസ്, വെരവാൽ
69. വി. സി. അന്നമ്മ, അരീപ്പറമ്പ്
70. എലിയാമ്മ രാജൻ, കൊരാപ്പുട്ട്
71. പേരില്ല. (
72. സി. സി. വറുഗീസ്, കരിക്കാട്
73. എൽസി തോമസ്, വളഞ്ഞവട്ടം
74. രാജു പി. വറുഗീസ്, കല്യാൺ
75. ജി. കുട്ടി, ചെറിയനാട്
76. ജയിംസ് ജോർജ്, ജമുനാ കോളനി

## റോമ്മാ ലേഖനം

1. വേദപുസ്തകത്തിൽ റോമാലേഖനം എത്രാമതാണ്.
2. ലേഖനത്തിന് എത്ര അദ്ധ്യായം.
3. ലേഖനത്തിന് എത്ര വാക്യം.
4. ഒടുവിലത്തെ അദ്ധ്യായത്തിൽ പേരെടുത്തു പറയപ്പെടുന്നവർ എത്ര.
5. ബാലിനു മുട്ടു കുത്താത്തവർ എത്ര.
6. മോശയേയും യെശയ്യാവിനേയും ഒരേ വാക്യത്തിൽ പരാമർശിക്കുന്ന അദ്ധ്യായം.
7. ഗോത്രപിതാക്കന്മാരെ പരാമർശിക്കുന്ന അദ്ധ്യായം.
8. എത്ര കാര്യങ്ങൾക്കാണ് ദൈവസ്നേഹത്തിൽ നിന്നും നമ്മെ വേർപിരിപ്പാൻ കഴികയില്ലാത്തത്.
9. വിശ്വാസത്തിൽ ക്ഷീണിക്കാത്തത് എത്രാം വയസ്സിൽ.
10. ആഗസ്തീനോസിന്റെ മാനസാന്തരസഹായിയായ അദ്ധ്യായം.
11. ചോദ്യം 5 നെ ചോദ്യം 4 കൊണ്ട് ഹരിക്കുക. അതിനെ വീണ്ടും ചോദ്യം 9 കൊണ്ട് ഹരിക്കുക. അതിനെ ചോദ്യം 7 കൊണ്ട് ഗുണിക്കുക. അതിനോട് ചോദ്യം 3 കൂട്ടുക. അതിനെ ചോദ്യം 1 കൊണ്ട് ഹരിക്കുക. അതിനോട് ചോദ്യം 2 കൂട്ടുക. അതിനെ ചോദ്യം 10 കൊണ്ട് ഹരിക്കുക. വീണ്ടും ചോദ്യം 6 കൊണ്ട് ഗുണിക്കുക. അതിനോട് ചോദ്യം 8 കൂട്ടുക. നിങ്ങളുടെ ഉത്തരം എത്ര.

ഓർത്തഡോക്സ് സ്റ്റുഡൻസ് സെൻറർ
പുതിയ ഫോൺ നമ്പർ **77604**

ളും പൊതുസമ്മേളനങ്ങളും, റാലികളും, മധുരപലഹാര വിതരണവും മററും നടത്തപ്പെടുകയും ചെയ്തു. [സഭാദിനാചരണം സംബന്ധിച്ച് പള്ളികളിൽനിന്ന് വളരെയധികം റിപ്പോർട്ടുകൾ ഇവിടെ ലഭിച്ചിട്ടുണ്ട്. അവ എല്ലാം മാസികയിൽ ചേർക്കുന്നതിന് സ്ഥലപരിമിതിമൂലം സാധിക്കാത്തതിൽ ഖേദിക്കുന്നു. പ.]

## കുന്നംകുളത്ത് സഭാദിനാഘോഷം

മലങ്കര ഓർത്തഡോക്സ് സഭാദിനം മാർച്ച് 16-ാം നു ഞായറാഴ്ച ആർത്താററ് കുന്നംകുളം മഹാഇടവക യുവജന പ്രസ്ഥാനത്തിന്റെ ആഭിമുഖ്യത്തിൽ ആഘോഷപൂർവം കൊണ്ടാടി.

ഉച്ചതിരിഞ്ഞ് 4 മണിക്ക് മഹാഇടവക വികാരി ഫാ. പീററർ ചെറുവത്തൂർ വൈശ്ശേരി മാർ ഗ്രീഗോറിയോസ് പള്ളി അങ്കണത്തിൽ കൊടി ഉയർത്തി. തുടർന്ന് കാതോലിക്കേററ് പതാകയും പ. ബാവാതിരുമനസ്സിലെ ഛായാപടവും വഹിച്ചുകൊണ്ടുള്ള ജിപ്പിന് വൈശ്ശേരി പള്ളി ട്രസ്ററി ശ്രീ. സി. ഐ. തോമാച്ചി ഹാരമണിയിച്ച് സ്വീകരിച്ചു. തദവസരത്തിൽ ആചാരവെടികൾ മുഴങ്ങി. വാദ്യമേളങ്ങളോടെ അകമ്പടിവാഹനങ്ങൾ, പൈലററ് മോട്ടോർ സൈക്കിളുകൾ, സ്കൂട്ടറുകൾ, പതാകയേന്തിയ ജിപ്പ്, സൈക്കിളുകൾ, ബ. വൈദികരിരുന്നിരുന്ന വാഹനങ്ങൾ എന്നീ ക്രമത്തിൽ നടത്തപ്പെട്ട റാലിക്ക് വിവിധ പള്ളികളിൽ സ്വീകരണം നൽകി. കുന്നംകുളം നഗരത്തെ പുളകംകൊള്ളിച്ചുകൊണ്ട് റാലി ആർത്താററ് സെ. മേരീസ് ഐ. ററി. സി. ഗ്രൗണ്ടിൽ എത്തിച്ചേർന്നു. തുടർന്ന് ചേർന്ന പൊതുസമ്മേളനത്തിൽ കുന്നംകുളം മെത്രാസനാധിപൻ പൗലൂസ് മാർ മിലിത്തിയോസ് എപ്പിസ്കോപ്പാ തിരുമനസ്സുകൊണ്ട് അദ്ധ്യക്ഷം വഹിച്ചു. ധാർമ്മികബോധം നഷ്ടപ്പെടുത്തിക്കൊണ്ടിരിക്കുന്ന ഈ കാലഘട്ടത്തിൽ ഓർത്തഡോക്സ് ക്രൈസ്തവ യുവജനങ്ങൾ ധാർമ്മികമൂല്യസംരക്ഷണത്തിനായി സഭയിലും രാഷ്ട്രത്തിലും മുൻപന്തിയിൽ നിൽക്കണമെന്ന് തിരുമനസ്സുകൊണ്ട് ആഹ്വാനം ചെയ്തു.

തദവസരത്തിൽ ഡീ. ററി. വി. ജേയ്ക്കബ്, യുവജനപ്രസ്ഥാനം ഭദ്രാസന സെക്രട്ടറി ശ്രീ. സി. വി. ഇക്രുകുട്ടി എന്നിവർ പ്രസംഗിച്ചു.

സമ്മേളനത്തിൽ ആർത്താററ് കുന്നംകുളം മഹാഇടവക യുവജനപ്രസ്ഥാനം സെക്രട്ടറി ശ്രീ. ജോർജ് പി. പുലിക്കോട്ടിൽ സ്വാഗതവും മഹാഇടവക വികാരി ഫാ. പീററർ ചെറുവത്തൂർ നന്ദിയും പറഞ്ഞു. റാലിക്ക് ഫാ. പീററർ ചെറുവത്തൂർ നേതൃത്വം നല്കി. കാതോലിക്കാ മംഗളഗാനത്തോടും തിരുമനസ്സിലെ ആശീർവാദത്തോടുംകൂടി സമ്മേളനം പര്യവസാനിച്ചു.

# ദിവ്യബോധനം

## വാർത്താപത്രിക - 1986

'അബാ പിതാവെ' എന്ന 8-ാം വിഷയത്തിന്റെ പരീക്ഷാഫലം പ്രസിദ്ധീകരിച്ചിരിക്കുന്നു. ആകെയുള്ള 292 പേരിൽ 224 പേർ വിജയിച്ചു. സഭാതലത്തിൽ, സിസ്ററർ, മെറീന (ബഥനി, പെരുനാട്) 87% മാർക്കു, വാങ്ങി ഒന്നാം സ്ഥാനവും, തിരുവല്ലാ ചെന്നിത്തല യൂണിററിലെ അന്നമ്മ പാപ്പച്ചൻ, എറണാകുളം, ആലുവാ യൂണിററിലെ സിസ്ററർ മെറീന 86% വീതം വാങ്ങി രണ്ടാം സ്ഥാനവും കരസ്ഥമാക്കി.

പ്രാദേശിക പഠനകേന്ദ്രങ്ങളിൽ ഒന്നാം സ്ഥാനത്തിനർഹരായവർ താഴെ പേർ പറയുന്നവരാണ്. ഉള്ളൂർ യൂണിററിൽ, മേരി ജോർജ് (81%), കുണ്ടറ കോശി പണിക്കർ (77%), മാക്കാംകുന്ന് ററി. ജി. ജോർജ് (84%), മല്ലപ്പള്ളി യൂണിററിൽ സിസ്ററർ. സെലിൻ, സിസ്ററർ. സോഫിയ (85%), പാച്ചിറ, റൂബി സി. കുരുവിള (83%), ആലുവാ, അന്നമ്മ മത്തായി, കോലഞ്ചേരി സിസ്ററർ. ദീന (85%), കുന്നംകുളം മാഗി പി. വർഗീസ് (81%), കോഴിക്കോട് സരളപോൾ (73%,) മദ്രാസ്, സി. എം. ശമുവേൽ (83%), മൈസൂർ, ഈശോ സി. ജി. (66%), ഡൽഹി, ഗാസിയാബാദ് യൂണിററിൽ സി. വി. വറുഗീസ് (71%). കറസ്പോണ്ടൻസ് വിഭാഗത്തിൽ സിസ്ററർ മറിയം ബഥനി, കോട്ടയം.

MATRIMONIAL

Orthodox parents invite proposals from tall, fair noble Orthodox Youths around 30, graduates or post graduates employed in India or abrode / graduate business men / or land owners for an only daughters 5" 4" fair B. A. English and M. A. course completed; passed 25 years.

Contact Box No. 105
c/o Malankara Sabha
Kottayam-38

ഇപ്പോൾ പഠനം നടക്കുന്ന 'ദൈവജനപങ്കാളിത്തം' എന്ന 9-ാം വിഷയത്തിന്റെ സെമിനാറുകൾ മേൽപറഞ്ഞ പഠനകേന്ദ്രങ്ങളിൽ ഫാ. സി. സി. ചെറിയാൻ നടത്തിവരുന്നു. ഈ വിഷയത്തിന്റെ പരീക്ഷ ഏപ്രിൽ 20-ാം തീയതിയാണ്. ക്രിസ്തീയ കൗൺസലിംഗ് എന്ന വിഷയത്തിൽ ഒ. തോമസച്ചൻ എഴുതിയ 'ജീവിതപാതയിൽ' എന്ന ഗ്രന്ഥത്തിന്റെ പഠനം ഏപ്രിൽ 27 മുതൽ ആരംഭിച്ച് ജൂൺ 29-ാം തീയതി പരീക്ഷയോടെ അവസാനിക്കുന്നതാണ്. ഈ വിഷയത്തിന്റെ അദ്ധ്യാപകപരിശീലനം, സെമിനാറുകൾ എന്നിവ അഭിവന്ദ്യ മാത്യൂസ് മാർ ബർന്നബാസ് തിരുമേനി നയിക്കുന്നതാണ്.

1986 ആഗസ്റ്റ് 9-ാം തീയതി കോട്ടയം വൈദികസെമിനാരിയിൽവച്ച്, ദിവ്യബോധനം കോൺഫറൻസ്, കോൺവൊക്കേഷൻ എന്നിവ നടത്തുന്നതാണ്. തദവസരത്തിൽ, പഠനം വിജയകരമായി പൂർത്തിയായവർക്ക് യോഗ്യത സർട്ടിഫിക്കററ് നൽകുന്നതാണ്. Proficiency in Orthodox Christian Education എന്നാണ് സർട്ടിഫിക്കററിന്റെ പേര് – (P. O. C. E.). ഈ സർട്ടിഫിക്കററ് കോഴ്സിന്റെ രണ്ടാം ബാച്ച് ആഗസ്ററ് മാസം മുതൽ ആരംഭിക്കുന്നതാണ്. ആയതിലേക്കുള്ള അപേക്ഷകൾ ക്ഷണിച്ചുകൊള്ളുന്നു. സണ്ടേസ്ക്കൂൾ അദ്ധ്യാപകർക്ക് പ്രത്യേകം സൗജന്യങ്ങൾ ഈ പദ്ധതിയിൽ അനുവദിക്കുന്നുണ്ട്.

ഡിപ്ലോമാ കോഴ്സ് (D. O. C. E.) 1986 ആഗസ്ററ് 10-ന് ആരംഭിക്കുകയാണ്. സർട്ടിഫിക്കററ് കോഴ്സ് പാസ്സായവർക്കു ഈ കോഴ്സിലേക്ക് പ്രവേശനം നൽകും.

ദിവ്യബോധനം ഗ്രന്ഥാവലിയിൽ പ്രസിദ്ധീകരിച്ചിരിക്കുന്ന 10 ഗ്രന്ഥങ്ങൾ (വില. 120 രൂപ) ഒന്നിച്ച് എടുക്കുന്നവർക്ക് 100 രൂപക്ക് കേന്ദ്ര ഓഫീസിൽനിന്നും ലഭിക്കുന്നതാണ്.

വിശദവിവരങ്ങൾക്ക് എഴുതുക: രജിസ്ട്രാർ, ദിവ്യബോധനം, സോഫിയ സെന്റർ, പി. ബി. 98, കോട്ടയം 686 001.

## റവ. ഫാ. റ്റി. സി. ജേക്കബ് 10-ാം ചരമവാർഷികം



ദേവലോകം അരമന മാനേജരും മലങ്കരസഭാമാസികയുടെ ചീഫ് എഡിററുമായിരുന്ന റവ. ഫാ. റ്റി. സി. ജേക്കബിന്റെ പത്താം ചരമവാർഷികം അദ്ദേഹം നിത്യവിശ്രമം കൊള്ളുന്ന ചീരംചിറ പള്ളിയിൽ ഗീവർഗീസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്തായുടെ കാർമ്മികത്വത്തിൽ കൊണ്ടാടുന്നതാണ്.


## പള്ളിത്തിരുവസ്ത്രങ്ങൾക്ക്

### സെ. തോമസ് എംബ്രോയിഡറി വർക്ക്സ്

മഞ്ഞാടി, തിരുവല്ല. ബ്രാഞ്ച്, ദേവലോകം

കാപ്പ, ചിത്തോല, വിരിക്കൂട്ടം, ശോശപ്പാ, പള്ളിമറ മുതലായവ ഭംഗിയായും കൃത്യസമയത്തും ചെയ്തുകൊടുക്കുന്നതിന് ദേവലോകം അരമന പോസ്ററാഫീസു കെട്ടിടത്തിൽ പുതുതായി പ്രവർത്തനം ആരംഭിച്ചിരിക്കുന്നു. കൂടുതൽ വിവരങ്ങൾക്ക് ബന്ധപ്പെടുക.

പ്രൊപ്രൈറററർ: തോമസ് ദേവസ്യാ, ദേവലോകം, കോട്ടയം-38.

## സാജു മാത്യു

(സെ. മേരീസ് സണ്ടേസ്കൂൾ, തേവര, എറണാകുളം)



അഖിലമലങ്കര അടിസ്ഥാനത്തിൽ നടന്ന സണ്ടേസ്കൂൾ മത്സരങ്ങളിൽ (നോർത്തുസോൺ) ജൂണിയർ വിഭാഗത്തിൽ പ്രസംഗത്തിന് ഒന്നാം സ്ഥാനവും സംഗീതത്തിന് രണ്ടാം സ്ഥാനവും സാജു മാത്യു കരസ്ഥമാക്കി.

## പിതാക്കന്മാരുടെ ഓർമ്മ

പാമ്പാടി ദയറായിൽ കബറടങ്ങിയിരിക്കുന്ന കുറിയാക്കോസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായുടെ ഓർമ്മ ഏപ്രിൽ 5–ാം തീയതിയും, പുത്തൻകാവു പള്ളിയിൽ കബറടങ്ങിയിരിക്കുന്ന വലിയ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ ഓർമ്മ ഏപ്രിൽ 6–ാം തീയതിയും, നിരണത്തു പള്ളിയിൽ കബറടങ്ങിയിരിക്കുന്ന രണ്ടാം മാർത്തോമ്മായുടെ ഓർമ്മ ഏപ്രിൽ 12–ാം തീയതിയും, പുത്തൻകാവു പള്ളിയിൽ കബറടങ്ങിയിരിക്കുന്ന ഗീവർഗീസ് മാർ പീലക്സീനോസ് മെത്രാപ്പോലീത്തായുടെ ഓർമ്മ ഏപ്രിൽ 17–ാം തീയതിയും, കടമ്പനാടു പള്ളിയിൽ കബറടങ്ങിയിരിക്കുന്ന മൂന്നാം മാർതോമ്മായുടെ ഓർമ്മ ഏപ്രിൽ 22–ാം തീയതിയും, അങ്കമാലിപള്ളിയിൽ കബറടങ്ങിയിരിക്കുന്ന ഒന്നാം മാർതോമ്മായുടെ ഓർമ്മ ഏപ്രിൽ 25–ാം തീയതിയും പെരുന്നാളായി ആഘോഷിക്കുന്നതാണ്.

മാർച്ച് 17–ാം തീയതി കാലംചെയ്ത കൊച്ചി ഇടവകയുടെ മാർ സേവേറിയോസ് മെത്രാപ്പോലീത്തായുടെ ഓർമ്മ അദ്ദേഹം കബറടക്കപ്പെട്ടിട്ടുള്ള കുന്നംകുളം സിംഹാസനപ്പള്ളിയിലും, അദ്ദേഹത്തിന്റെ ആസ്ഥാനമായിരുന്ന കൊരട്ടി സെമിനാരിയിലും ആഘോഷപൂർവ്വം ആചരിച്ചു.

## കൊച്ചി ഭദ്രാസന യോഗം

1986 മാർച്ച് മാസം 8–ാം നു കൊരട്ടി സീയോൻ സിമ്മനാരിയിൽ കൊച്ചി ഭദ്രാസന സഹായ മെത്രാപ്പോലീത്താ യാക്കൂബ് മാർ പോളിക്കർപ്പോസിന്റെ അദ്ധ്യക്ഷതയിൽ കൊച്ചി ഭദ്രാസന പള്ളി പ്രതിപുരുഷ യോഗം കൂടി, ഭദ്രാസന സെക്രട്ടറിയായി പൊന്നാംകുഴി തോമസ് കത്തനാരേയും (അയ്യമ്പിള്ളി), കൗൺസിൽ അംഗങ്ങളായി ഫാദർ ഒ. വി. ഏലിയാസ് (എറണാകുളം), ഫാദർ കുര്യാക്കോസ് തണ്ണിക്കോട് (തൃശൂർ), ഏ. സി. ചാക്കോ (ഫോർട്ടു കൊച്ചി), പോൾ ഏബ്രഹാം ഇളരാളിൽ (മാന്തുരുത്തേൽ), എം. എം. മത്തായി (ചുവന്നമണ്ണ്), എം. ഏ. ഏബ്രഹാം (കട്ടിളപ്പൂവം) എന്നിവരേയും ഓഡിററായി കെ. എം. കുഞ്ഞുകോശി മുതലാളിയേയും (എറണാകുളം) തെരഞ്ഞെടുത്തു.

## മലാഡ് യൂത്തുലീഗ്

ബോംബെയിൽ മലാഡ് സെ. തോമസ് യൂത്ത്‌ലീഗ് സാമൂഹ്യരംഗത്ത് സ്തുത്യർഹമായ സേവനം അനുഷ്ഠിച്ചിരിക്കുന്നു. യൂത്തുലീഗിന്റെ ചുമതലയിൽ നടത്തിയ ഏകദിന സമ്മേളനത്തിൽ ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ ആദ്ധ്യക്ഷം വഹിച്ചു. ഡോ. ഫീലിപ്പോസ് മാർ തേയോഫീലോസ് മെത്രാപ്പോലീത്താ പ്രസംഗിച്ചു. യുവാക്കൾക്കായി നടത്തപ്പെട്ട ധ്യാനയോഗത്തിൽ വികാരി ഫാ. മാത്യു ഏബ്രഹാം, ഫാ. എം. റ്റി. ഈശോ എന്നിവർ നേതൃത്വം നൽകി. മി. ജോർജ് തരകൻ ധ്യാനപ്രസംഗം ചെയ്തു. യൂത്ത്‌ലീഗ് അംഗങ്ങൾ ഇവിടെയുള്ള 'അഗപ്പേ' സ്കൂൾ സന്ദർശിച്ച് കുട്ടികൾക്ക് വസ്ത്രവും ഭക്ഷണവും വിതരണം ചെയ്തു. മലങ്കരസഭാ മാസികയ്ക്ക് ആയുഷ്ക്കാല വരിക്കാരെ സമ്പാദിക്കുന്നതിലും യൂത്ത്‌ലീഗ് ഉത്സാഹമായി പ്രവർത്തിച്ചുവരുന്നു.

---

MGOCSM
ANNUAL CONFERENCE
(50th Jubilee Year)
on May 30, 31, June 1
at M. G. D. High School
Kundara
For Further Details
Contact:
General Secretary
Students Centre
Kottayam-1

## മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്







താമസിച്ചതിനു ക്ഷമാപണം—ഏലിസബത്ത് ജോൺ.







ഏലിസബത്ത് ജോൺ.

സാറാമ്മ പൊടികുത്ത്.







അനിൽ

ജോസഫ്

മാത്യു

ബാബു.

മറിയാമ്മ ജോർജ്, ഭോപ്പാൽ.







സൂസൻ, റൂബിൻ വർഗീസ്.

...യം.

ബാബു.

താമസിച്ചതിനു ക്ഷമാപണം റി. അബ്ര...

# മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്







T. Varughese (Deputy Director) & Family. Jaiby George. ഏലിയാമ്മ ജോൺ.







പി. ജെ. തങ്ക..., ...ംബെ. ഒരു വിശ്വാസി, അഹമ്മദ്ബാദ്. കെ. വി. രാജു.







ജോർജും കു...ം, മുളന്തീൽക്കുന്നതിൽ.







എലിസബേത്ത് ജോർജ്, ...

## ഓർഗനൈസർ

റാന്നി ഡിസ്ട്രിക്റ്റ് യുവജന പ്രസ്ഥാനത്തിന്റെ പുതിയ ഓർഗനൈസറായി ഷാജി മത്തിലേത്തിനെ ഇടവക മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ട് നിയമിച്ചിരിക്കുന്നു.

## സൈത്ത് കൂദാശ ചെയ്തു

ആർത്താററു കുന്നംകുളം കത്തീഡ്രൽ മഹാഇടവക പള്ളിയിൽവച്ച് മാർച്ച് 21–ാം തീയതി (നാൽപ്പതാം വെള്ളിയാഴ്ച) യൂഹാനോൻ മാർ സേവേറിയോസ് മെത്രാപ്പോലീത്താ പൗലൂസ് മാർ മിലീത്തിയോസ് എപ്പിസ്കോപ്പായുടെ സഹകരണത്തിൽ മാമോദീസായിക്കും, രോഗികളുടെ തൈലാഭിഷേകത്തിനും ഉപയോഗിക്കുന്ന സൈത്ത് കൂദാശ ചെയ്തു. കൂദാശയിൽ അനവധി പട്ടക്കാരും വലിയ ഒരു ജനസമൂഹവും സംബന്ധിച്ചിരുന്നു.

## കാൻറബറി ആർച്ചുബിഷപ്പിനും W. C C. സെക്രട്ടറി ജനറലിനും സിമ്മനാരിയിൽ സ്വീകരണം

കോട്ടയം: കാൻറബറി ആർച്ചു ബിഷപ്പ് മോസ്റ്റ് റവ. ഡോ. റോബർട്ട് റൺസിയ്ക്കും അഖിലലോക സഭാ കൗൺസിൽ സെക്രട്ടറി ജനറൽ റവ. എമിലിയോ കാസ്ട്രോയ്ക്കും ഫെബ്രുവരി 21–ാം തീയതി ഓർത്തഡോക്സ് വൈദിക സിമ്മനാരിയിൽ ഹൃദ്യമായ സ്വീകരണം നൽകി. സിമ്മനാരി കവാടത്തിൽവെച്ച് അദ്ധ്യാപകർ സ്വീകരിച്ച് സമ്മേളന ഹാളിലേയ്ക്ക് ആനയിച്ച അതിഥികളെ വിദ്യാർത്ഥികൾ ഗാനാലാപത്തോടെ സ്വീകരിച്ചു. സിമ്മനാരിപ്രിൻസിപ്പലും അഖിലലോക സഭാ കൗൺസിൽ പ്രസിഡണ്ടുംകൂടിയായ ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ അതിഥികളെ സ്വാഗതം ചെയ്തു.

നമ്മുടെ സിമ്മനാരിയിലെ ആത്മികാന്തരീക്ഷവും സിമ്മനാരി ചാപ്പലിലെ ആരാധനയിൽ നിന്നു ലഭിക്കുന്ന ആത്മിക ചൈതന്യവും തന്നെ വളരെയധികം ആകർഷിച്ചതായി കാൻറബറി ആർച്ചുബിഷപ്പ് വെളിപ്പെടുത്തി. ഇവിടുത്തെ ആത്മീകാന്തരീക്ഷത്തിൽനിന്നും വിഭിന്നമാണ് പാശ്ചാത്യരാജ്യങ്ങളിലെ ആത്മികാന്തരീക്ഷം

ഭാരത സന്ദർശനത്തിനു മുമ്പുതന്നെ, ഇവിടുത്തെ ഓർത്തഡോക്സ് സഭയുടെ പാരമ്പര്യത്തിലും ആരാധനാനുഷ്ഠാനങ്ങളിലും തന്റെ ശ്രദ്ധ

ഗാനമേളയിൽ ഒരു നൂതന ശൈലിയുമായി നാലാം വയസ്സിലേക്ക്

**എം. ജി. എം. ഓർക്കസ്ട്രാ**

**മാർക്കററ് ജംഗ്ഷൻ**

**തിരുവല്ലാ**

പരിശുദ്ധനായ പരുമല തിരുമേനിയുടെ നാമത്തിൽ സ്ഥാപിതമായ ഈ ഗ്രൂപ്പ് പ്രശസ്തരായ ഗായകരുടെയും മററു 30–ഓളം കലാകാരന്മാരുടെയും നേതൃത്വത്തിൽ ഗാനമേളകൾ അവതരിപ്പിച്ചുപോരുന്നു.

ആധുനിക ഇലക്ട്രോണിക്ക് സംഗീത ഉപകരണങ്ങൾ, 4 track Sterio Sound System എന്നിവ ഞങ്ങളുടെ പ്രത്യേകതകൾ ആണ്.

We Conduct:

1. Film Ganamela with Mimicry
2. Christian Devotional Ganamela
3. Church Choir

For booking, contact:

Secretary
M. G. M. Orchestra
Market Junction
Tiruvalla.

Enquiry Phone No. 2563 Tiruvella

പിടിച്ചുപററിയിരുന്നു. വെസ്ററ് കോർട്ട് ഹൗസിൽ വൈദിക വിദ്യാർത്ഥി ആയിരിക്കുമ്പോൾ തന്റെ സഹവിദ്യാർത്ഥിയായ ഇൻഡ്യൻ ഓർത്തഡോക്സ് സഭാംഗത്തിന്റെ പ്രാർത്ഥനാജീവിതം തനിക്ക് ഉത്തേജനം നല്കി. ഈ സന്ദർശനം മൂലം പൗരാണികത്വം കാത്തുസൂക്ഷിക്കുന്ന ഇൻഡ്യൻ ഓർത്തഡോക്സ് സഭയുടെ ആരാധനാനുഷ്ഠാനങ്ങളാൽ ലഭ്യമാകുന്ന ആത്മികാന്തരീക്ഷം നേരിൽ മനസ്സിലാക്കാൻ സാധിച്ചതിൽ ആർച്ച്ബിഷപ്പ് റെൻസി സന്തോഷം പ്രകടിപ്പിച്ചു.

ശാസ്ത്രങ്ങളുടെ രാജ്ഞി ആയിരുന്ന വേദശാസ്ത്രത്തെ പിന്നിലാക്കി ആധുനിക ശാസ്ത്രങ്ങൾ മുന്നേറിയതിന്റെ പരിണിതഫലമാണ് നമുക്ക് ചുററും കാണുന്ന നിരീശ്വരത്വം, അസമത്വം, വർണ്ണവിവേചനം, നിരക്ഷരത്വം, അജ്ഞത തുടങ്ങിയ വിവിധ പ്രശ്നങ്ങൾ. ഇവയുടെ പരിഹാരത്തിന് പര്യാപ്തമായ ഉദ്ബോധനം നല്കി സമൂഹത്തെ പ്രബുദ്ധരാക്കേണ്ട ചുമതല വൈദികരിൽ നിക്ഷിപ്തമാണ്. സെമിനാരി പഠനത്തിൽ, ഇതുപോലെയുള്ള പ്രശ്നങ്ങളെ അഭിമുഖീകരിക്കുവാൻ കാലോചിതമായ അറിവും അഭ്യസനവും ആവശ്യമാണെന്ന് അദ്ദേഹം ഊന്നിപറഞ്ഞു.

വേദശാസ്ത്രത്തിന് അർഹിച്ചിരുന്ന അംഗീകാരം നല്കാതെ തരംതാഴ്ത്തിയിരുന്ന കാലയളവിലാണ് താൻ വേദശാസ്ത്രം അഭ്യസിച്ചതെന്ന ഓർമ്മ അയവിറക്കിയാണ് അഖിലലോക സഭാ കൗൺസിൽ സെക്രട്ടറി ജനറൽ എമിലിയോ കാസ്ട്രോ തന്റെ പ്രസംഗം ആരംഭിച്ചത്.

തന്റെ മാതൃരാജ്യമായ ഉറുവ ഉൾപ്പെടെയുള്ള ലാററിൻ അമേരിക്കൻ രാജ്യങ്ങൾ വൈദികരേയും പാസ്ററന്മാരേയും രണ്ടാംകിട പൗരന്മാരായി കരുതിയിരുന്നെങ്കിൽ ഇന്ന് അവിടുത്തെ സാമൂഹ്യ സാമ്പത്തിക ഉച്ചനീചത്വങ്ങൾക്ക് എതിരേ പടപൊരുതുന്നത് വൈദികരാണെന്ന് മെതഡിസ്ററ് സഭാംഗംകൂടിയായ എമിലിയോ കാസ്ട്രോ അഭിമാനത്തോടെ പ്രസ്താവിച്ചു. ലാററിൻ അമേരിക്കൻ രാജ്യങ്ങളിൽ സാമൂഹ്യനീതിയ്ക്കും സമത്വത്തിനുംവേണ്ടി പോരാടുന്ന വൈദികർ, ഇന്നത്തെ അവിടുത്തെ സാമൂഹ്യവ്യവസ്ഥിതി മാററിയെടുക്കുവാൻ ആവശ്യമാണെന്ന് അദ്ദേഹം സമർത്ഥിച്ചു.

അഖിലലോക സഭാ കൗൺസിലിന്റെ പ്രവർത്തനങ്ങൾക്ക്, പ്രസിഡണ്ട് ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ നല്കുന്ന മഹത്തായ സേവനങ്ങൾക്ക് തനിക്ക് ഇൻഡ്യൻ ഓർത്തഡോക്സ് സഭയോടും, പ. കാതോലിക്കാബാവായോടും, ഗ്രീഗോറിയോസ് തിരുമേനിയോടുമുള്ള കടപ്പാടിനെ അദ്ദേഹം അനുസ്മരിച്ചു. സഭകളുടെ ഐക്യത്തിന് ഓർത്തഡോക്സ് സഭകളുടെ സഹകരണവും പങ്കാളിത്വവും അത്യന്താപേക്ഷിതമാണ്. കോൺസ്ററാൻറിനോപ്പിളിലെ എക്യൂമെനിക്കൽ ഓർത്തഡോക്സ് പാത്രിയർക്കീസിനോടും താൻ ഈ ആവശ്യം സൂചിപ്പിച്ചിട്ടുണ്ട്. തന്റെ ഈ സന്ദർശനം ഭാരതത്തിലെ സഭകൾ തമ്മിലുള്ള ധാരണയ്ക്കും ഐക്യത്തിനും സഹായിക്കും എന്ന് ശുഭാപ്തി വിശ്വാസം അദ്ദേഹം വ്യക്തമാക്കി.

ഓർത്തഡോക്സ് വേദശാസ്ത്രം പാശ്ചാത്യ വേദശാസ്ത്രത്തിന് നല്കിയ സംഭാവനകളെ അദ്ദേഹം വിലമതിച്ചു. അഖിലലോകസഭാകൗൺസിലിൽ ഓർത്തഡോക്സ് സഭകളുടെ പ്രാതിനിധ്യം പരിമിതമാണെന്ന് ചൂണ്ടിക്കാട്ടി. അടുത്ത ജനറൽ അസംബ്ളി സമ്മേളിക്കുന്നതിനുമുമ്പായി W. C. C. യുടെ എല്ലാ ഘടകങ്ങളിലും ഓരോ ഓർത്തഡോക്സ് സഭാംഗം ഉണ്ടായിരിക്കണമെന്ന് തന്റെ പ്രസംഗത്തിൽ സെക്രട്ടറി ജനറൽ എമിലിയോ കാസ്ട്രോ ആവശ്യപ്പെട്ടു.

സമ്മേളനത്തിൽ വൈദികസെമിനാരി അദ്ധ്യാപകാദ്ധ്യേതാക്കളെ കൂടാതെ നിയുക്ത കാതോലിക്കാ മാത്യൂസ് മാർ കൂറിലോസ് മെത്രാപ്പോലീത്താ, മെത്രാപ്പോലീത്തന്മാരായ ഫീലിപ്പോസ് മാർ തെയോഫിലോസ്, തോമസ് മാർ തീമോത്തിയോസ്, ഗീവർഗീസ് മാർ ഒസ്താത്തിയോസ്,

മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്

ഒരു വിശ്വാസി,
ബോംബെ.

ഒരു വിശ്വാസി,
ചേപ്പാട്.

സ്തേഫാനോസ് മാർ തേവോദോസ്യോസ്, ജോസഫ് മാർ പക്കോമിയോസ്, മാത്യൂസ് മാർ ബർന്നബാസ്, ഗീവർഗീസ് മാർ ദീയസ്ക്കോറോസ്, മാത്യൂസ് മാർ എപ്പിപ്പാനോസ്, പീലിപ്പോസ് മാർ യൂസേബിയോസ്, തോമസ് മാർ അത്താനാസ്യോസ്, പൗലോസ് മാർ മിലിത്തിയോസ് എന്നിവരും സംബന്ധിച്ചു. (സ്വ. റി.)

## ഇടവകസന്ദർശനം

മസ്കററ് ഉൾപ്പെട്ട കൽക്കട്ടാ ഇടവകയുടെ മെത്രാപ്പോലീത്താ സ്തേപ്പാനോസ് മാർ തേവോദോസിയോസ് തിരുമേനി ഇടവക സന്ദർശനാർത്ഥം ഡിസംബർ 18–ാം തീയതി മസ്കററിലെത്തി. ക്രിസ്തുമസ്, പുതുവത്സര ശുശ്രൂഷകൾക്കും മററു പരിപാടികൾക്കും തിരുമനസ്സിലെ സാന്നിദ്ധ്യം അനുഗ്രഹപ്രദമായിരുന്നു. രണ്ടാഴ്ചക്കാലത്തെ താമസത്തിനിടയിൽ സലാലാ, സൂർ, സോഹാർ, മുസന്ന, സഹം, നിസ്വാ മുതലായി ഒമാനിലെ വിവിധ കേന്ദ്രങ്ങൾ തിരുമേനി സന്ദർശിച്ച് നമ്മുടെ സഭാംഗങ്ങൾക്ക് ആത്മീയ ശുശ്രൂഷകൾ നൽകുകയുണ്ടായി. ഈ ഉൾനാടുകളിലെ ശുശ്രൂഷകളിൽ വിവിധ ദേശങ്ങളിൽ നിന്നുള്ള ക്രൈസ്തവർ പങ്കെടുത്തു. വി. കുർബാനയും, സുവിശേഷസന്ദേശവും ഇംഗ്ലീഷിൽ ആയിരുന്നത് മററു ദേശക്കാർക്കും ഭാഷക്കാർക്കും പ്രയോജനപ്പെട്ടു. മസ്കററ് ഇടവകയിലായിരുന്ന സമയമത്രയും എല്ലാ ആഴ്ചകളിലും മെത്രാപ്പോലീത്താ പള്ളിയിൽ വി. കുർബാന ചൊല്ലുകയും ആത്മീയസംഘടനകളുടെ മീററിംഗുകളിൽ സംബന്ധിക്കുകയും ചെയ്തു. കൽക്കട്ടാ ഭദ്രാസനത്തിന്റെ ആവശ്യങ്ങളെയും ഭിലായി മിഷ്യന്റെ പ്രവർത്തനങ്ങളെയും പററി പ്രത്യേകം വിളിച്ചുകൂട്ടിയ യോഗത്തിൽ മെത്രാപ്പോലീത്താ സുദീർഘമായി സംസാരിച്ചത് ഉത്തരഭാരതത്തിൽ സഭയായി നാം നിർവഹിക്കേണ്ട ചുമതലകളെപ്പററിയും സുവിശേഷ പ്രവർത്തനങ്ങളെപ്പററിയും കേൾവിക്കാർക്ക് താല്പര്യവും ഉത്തേജനവും ഉണ്ടാകുന്നതിന് സഹായകമായി. നിർമ്മാണപ്രവർത്തനങ്ങൾക്കായി അംഗങ്ങളിൽനിന്ന് മെത്രാപ്പോലീത്താ ആവശ്യപ്പെട്ട ലോൺ സസന്തോഷം ജനങ്ങൾ നൽകി. അനേകം ആളുകൾ സ്വമേധാ ദാനങ്ങളും സമർപ്പിക്കുകയുണ്ടായി. ഈ വർഷം ഭിലായി മിഷൻ വിദ്യാഭ്യാസസ്ഥാപനങ്ങൾക്കായി 20 ലക്ഷം രൂപായുടെ കെട്ടിടനിർമ്മാണമാണ് ഉദ്ദേശിച്ചിട്ടുള്ളത്. (സ്വ. റി.)

## വെല്ലൂർ അഡ്മിഷൻ

മലങ്കര ഓർത്തഡോക്സ് സഭയിൽനിന്നും വെല്ലൂർ മെഡിക്കൽ കോളജിലേക്ക് എം. ബി. ബി. എസ്, നേഴ്സിംഗ്, പാരാമെഡിക്കൽ എന്നീ കോഴ്സുകളിലേക്കുള്ള പ്രവേശനത്തിന് ശുപാർശ ആഗ്രഹിക്കുന്ന ഓർത്തഡോക്സ് സഭാംഗങ്ങളിൽ നിന്ന് അപേക്ഷ ക്ഷണിച്ചുകൊള്ളുന്നു. ശുപാർശയ്ക്കുള്ള പ്രത്യേക അപേക്ഷാഫാറത്തിനും മററു വിശദവിവരങ്ങൾക്കും 50 പൈസ സ്ററാമ്പൊട്ടിച്ച കവർ സഹിതം ഡീക്കൻ തോമസ് കുര്യൻ, ഓർത്തഡോക്സ് സ്ററുഡൻറ് സെൻറർ, കോട്ടയം–686 001 എന്ന വിലാസത്തിൽ അപേക്ഷിക്കേണ്ടതാണ്. എം. ബി. ബി. എസ്. കോഴ്സിന് 25 രൂപയും, നേഴ്സിംഗ്, പാരാമെഡിക്കൽ എന്നീ കോഴ്സുകൾക്ക് 10 രൂപ വീതവും ശുപാർശക്കുള്ള അപേക്ഷാഫാറത്തോടുകൂടി അയച്ചിരിക്കണം. പൂരിപ്പിച്ച ഫാറങ്ങൾ മെയ് 5–നു മുമ്പായി തിരിച്ചേല്പിക്കേണ്ടതാണ്.

ഇതിനും പുറമെ എം. ബി. ബി. എസിനുള്ള അപേക്ഷകർ C M C Vellore Association Account എന്ന പേരിൽ State Bank of India യുടെ BAGYAM ശാഖയിലേക്ക് 20 രൂപയുടെ ക്രോസുചെയ്ത Demand Draft എടുത്ത് Registrar, Christian Medical College Vellore–632 002 Tamil Nadu എന്ന മേൽവിലാസത്തിൽ രജിസ്ററർ ചെയ്ത് അയച്ചിരിക്കണം. അത് അവിടെ ലഭിച്ചാലുടനെ പ്രവേശനത്തിനുള്ള അപേക്ഷാഫാറവും പ്രോസ്പക്ടസും ലഭിക്കുന്നതാണ്. പൂരിപ്പിച്ച ഫാറങ്ങൾ ഏപ്രിൽ 25–നകം വെല്ലൂരിൽ ലഭിച്ചിരിക്കയും വേണം.

### നേർസിംഗ്

ജനറൽ നേഴ്സിംഗ്, ബി. എസ്. സി. നേർസിംഗ് എന്നീ കോഴ്സുകൾക്ക് അപേക്ഷിക്കുന്നതിനു ആഗ്രഹിക്കുന്നവർ C. M. C. Vellore Association എന്ന പേരിൽ State Bank of India യുടെ വെല്ലൂർ ശാഖയിലേക്ക് യഥാക്രമം 10 രൂപയുടെയും 15 രൂപയുടെയും ഡ്രാഫ്ററ് എടുത്ത് Dean College of Nursing, C. M. C. Hospital, Vellore–632 004 എന്ന മേൽവിലാസത്തിൽ അയച്ചുകൊടുത്താൽ പ്രവേശനഫാറം ലഭിക്കുന്നതായിരിക്കും.

പാരാമെഡിക്കൽ കോഴ്സുകൾക്കുള്ള അപേക്ഷാഫാറം Medical Superintendent, C. M. C. Hospital, Vellore–632 004 എന്ന മേൽവിലാസത്തിൽ എഴുതിയാൽ ലഭിക്കും.

(5–ാം പേജിൽനിന്നും തുടർച്ച)

## ധ്യാനപംക്തി

ദൈവീക സംസർഗ്ഗത്തിനുള്ള അവസരം നമുക്കു ലഭിക്കുന്നു. നമ്മുടെ പള്ളികളെ കേവലം ആചാരങ്ങളുടെയും ചടങ്ങുകളുടെയും വേദികളായി അധഃപതിപ്പിക്കാതെ ദൈവത്തോടുള്ള കൂട്ടായ്മയ്ക്കും, തന്നെയുള്ള ദർശനത്തിനും സ്പർശനത്തിനുമുള്ള രംഗങ്ങളാക്കി മാറേറണ്ടത് നാമാണ്. ആ സമൂഹമദ്ധ്യേ ദൈവിക ദർശനമുണ്ടാകുമ്പോൾ നമ്മുടെ സംശയത്തിന്റെ മാറാലകൾ നീങ്ങിപ്പോകും. 'എന്റെ കർത്താവും ദൈവവുമേ' എന്ന് നാം അറിയാതെ വിളിച്ചുപോകും.

### 3) Thomas became the man of devotion and of faith ('എന്റെ കർത്താവും ദൈവവുമായുള്ളോവേ എന്ന് തോമസ് ഉത്തരം പറഞ്ഞു' 20:28)

''എന്റെ കർത്താവും എന്റെ ദൈവവുമേ'' എന്ന് തോമാശ്ലീഹാ ഉറച്ചു വിളിച്ചു് കരഞ്ഞുപോയി. ലോകം കേട്ടിട്ടുള്ളതിലേക്കും ചെറുതും ഉറപ്പുള്ളതുമായ വിശ്വാസപ്രഖ്യാപനമായിരുന്നു അത്. തോമാശ്ലീഹായുടെ അവകാശം സാധിക്കുവാൻ, അവനെ തൊടുവാനു അവന്റെ മുറിവുകളെ തഴുകി ഓമനിക്കുവാനും ഉള്ള അവകാശം നല്കിക്കൊണ്ട് കർത്താവ് ഇരുവട്ടം പ്രത്യക്ഷനായിരിക്കുന്നു.

ഇന്ത്യയുടെ കാവൽപിതാവ് സംശയങ്ങൾ നിവാരണം വരുത്താതെ ജീവിക്കാനായിരുന്ന ഒരു മനുഷ്യനായിരുന്നില്ല. ചോദ്യങ്ങൾ ഉന്നയിക്കാതെ അദ്ദേഹത്തിനു ജീവിക്കുക സാദ്ധ്യമല്ല. ഉറപ്പിലേക്കുള്ള പാത സംശയങ്ങളിലൂടെ കടന്നുപോകുന്നുവെന്ന് അദ്ദേഹം വിശ്വസിച്ചിരുന്നു.

ശ്ലീഹാ തൊട്ടുനോക്കി ഉറപ്പുവരുത്തിയതായി വി. വേദപുസ്തകം പറയുന്നില്ല. ഒരുപക്ഷേ ദർശനമാത്രയിൽ അവന്റെ സംശയം ഓടിഒളിച്ചിരിക്കാം. യേശുതമ്പുരാനെ തൊട്ടാലും തൊട്ടില്ലെങ്കിലും ആ മുഖദർശനത്തിൽ മാർത്തോമ്മായുടെ ഹൃദയം ഉരുകിത്തിളച്ചു. അതു രണ്ടു കൊച്ചു പദങ്ങളിലൂടെ ലോകം കേട്ടിട്ടുള്ളതിലേക്കും വലിയ വിശ്വാസപ്രഖ്യാപനമായി ആ ഹൃദയത്തിൽനിന്നും ബഹിർസ്പുരിച്ചു. ''കർത്താവും ദൈവവും''; സകല ചെങ്കോലും തന്റെ കർതൃത്വത്തിന്റെ മുമ്പിൽ തലകുനിക്കുന്ന എന്റെ നാഥാ, സൃഷ്ടാവേ, ജഗന്നിയന്താവേ! സകലവും നീ മാത്രം, എന്നെല്ലാമായിരുന്നു ആ കൊച്ചു വാക്കുകളിലൂടെ പുറത്തുവന്നത്. ആ ദൈവം എന്റേതാണെന്ന പ്രഖ്യാപനവും.

മാർത്തോമ്മായുടെ സംശയം വസ്തുനിഷ്ഠമായ ഒരു തെളിവല്ല ആവശ്യപ്പെട്ടത്. പ്രത്യുത, യേശുക്രിസ്തു ദൈവത്തിന്റെ നിത്യ വെളിപാടാണെന്ന വിശ്വാസത്തിന്റെ സ്ഥിരീകരണമാനുവേണ്ടിയാണ്. കർത്താവ് അവനു വീണ്ടും വെളിപ്പെട്ടത് അവനെ അവന്റെ സംശയത്തിൽ അഭിനന്ദിക്കാനായിരുന്നു, അവന്റെ അവകാശത്തെ സ്ഥാപിക്കാനായിരുന്നു, അവനെ ഉറപ്പുള്ള പാറയാക്കി മാററാനായിരുന്നു. അവന്റെ സംശയം ഓടിഒളിച്ചുവെന്ന് അവൻ വിതുമ്പിയ വാക്കുകൾ വിളിച്ചുപറയുന്നു. 'എന്റെ കർത്താവും എന്റെ ദൈവവുമേ' എന്ന് തോമാശ്ലീഹായുടെ ഹൃദയാന്തർഭാഗത്തുനിന്നും ഉയർന്നുവന്ന വിശ്വാസപ്രഖ്യാപനം ആദിമകാലത്തെ ആരാധിക്കുന്ന സഭ പിന്നീട് ഏററുപറഞ്ഞ പരിപക്വമായ വിശ്വാസപ്രഖ്യാപനത്തിന്റെ ഉത്ഘാടനം ആയിരുന്നു.

ദൈവത്തിന്റെ പൈതലേ! നീ എന്തായിരുന്നുവെന്നും, എന്താകുന്നുവെന്നും, എന്തായിത്തീരുവാൻ അവൻ ആഗ്രഹിക്കുന്നുവെന്നും നീ ചിന്തിക്കുക. തുളയ്ക്കപ്പെട്ട കൈകളെ നീട്ടിപ്പിടിച്ചുകൊണ്ട് സ്നേഹത്തിന്റെ ദാനങ്ങൾ നിറഞ്ഞ ഹൃദയവുമായി അവൻ നിനക്കായി കാത്തിരിക്കുന്നു. എന്റെ ആത്മാവേ! യേശുവിനെ നോക്കുക. നിന്റെ വിശ്വാസത്തെ സൃഷ്ടിച്ചവനും പൂർത്തിയാക്കുന്നവനും അവൻ തന്നെ. സംശയാധീനയായ ആത്മാവേ! എപ്പോഴെന്നോ, എവിടെയെന്നോ, എങ്ങനെയെന്നോ നീ ചോദിക്കേണ്ടാ. അവനിലേക്കു നോക്കുകമാത്രം ചെയ്യുക. എന്റെ വിശ്വാസത്തിന്റെ ഉറപ്പും ആശ്വാസവും അഭയസ്ഥാനവും, പ്രാണസ്നേഹിതനും, പ്രതിദിന ഭക്ഷണവും എന്റെ നിത്യാവകാശവും അവിടുന്നാകുന്നു. എന്റെ കർത്താവും എന്റെ ദൈവവുമേ! നിന്റെ പ്രത്യക്ഷത എനിക്കു താമസിപ്പിക്കരുതേ. മാൻ നീർത്തോടുകൾക്കുവേണ്ടി കാംക്ഷിക്കുന്നതുപോലെ നിന്റെ ദർശനത്തിനായി ഞാൻ കാംക്ഷിക്കുന്നു.

—

For Favours Received





*Inserted By*

**Fr. Zachariah & Susan**

**Justin Philip & Jacob Alexander,**

**Venattukalathil.**

Licence No. 475
11th APRIL 1946
Registered No. KL-KTM-38

# THE MALANKARA SABHA

Catholicate Office, Kottayam—686038

**For Favours Received**



**A Faithful Family,
Canada**

Printed and Published by Rev. Fr. T. G. Zacharia
at the Catholicate press, Kottayam—38
Chief Editor Very Rev. R...